# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൩ | ൧൦൮൦ വൃശ്ചികം | ലക്കം ൧൧

## മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എഴുത്ത്.

മലങ്കര ഇടവകയിലുള്ള എല്ലാ പള്ളിക്കാരും കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

നമ്മുടെ സമുദായത്തിലുള്ള ശെമ്മാശന്മാരുടെ സുറിയാനി പഠിപ്പിലേക്കു കോട്ടയത്തു സിമ്മനാരിയിൽ വേണ്ട ഏർപ്പാടു ചെയ്തു നടത്തിവരുന്നതും ഇംഗ്ലീഷുസ്കൂളുകളിലും വിദ്യാർത്ഥികളുടെ ഭക്ഷണ ചിലവിലേക്കു കൊടുത്തുവരുന്ന പീസിൽ പകുതിയിൽ അധികപ്പെടാത്ത സംഖ്യ മാത്രം ചുമത്തിയിരിക്കുന്നതിനാൽ മിക്കവാറും സൌജന്യമെന്നപോലെ പഠിപ്പാൻ വേണ്ട സൌകൎയ്യമുള്ളതും ആയിരുന്നിട്ടും തെക്കൻ ഇടവകകളിൽ ചെന്ന പല ശെമ്മാശന്മാരും മുറയ്ക്കു സിമ്മനാരിയിൽ ചെന്നു പഠിക്കാതെ പണ്ടത്തെ സമ്പ്രദായത്തിൽ അവിടവിടെ വല്ല പട്ടക്കാരുടെയും അടുക്കൽ ചെന്നു പഠിക്കുന്നു എന്നു പേർ മാത്രം വരുത്തുകയും പ്രായമാകുമ്പോൾ പട്ടത്തിനു ആവശ്യപ്പെടുകയും ചെയ്യുന്നതായി കാണുന്നു. പട്ടക്കാൎക്കാവശ്യപ്പെട്ട വൈദീക ജ്ഞാനം ശരിയായി സമ്പാദിപ്പാൻ വേണ്ട സൌകൎയ്യങ്ങൾ ഉണ്ടായിരുന്നിട്ടും അതിനെ ആദായപ്പെടുത്താതെയിരിക്കുന്നവൎക്കു മേലാൽ പട്ടം വാങ്ങിക്കൊള്ളാമെന്നു വിചാരിച്ചിരുന്നാൽ അതു നിഷ്ഫലമായി വരുന്നതാണ്. കോട്ടയത്തു സിമ്മനാരിയിലൊ പരുമല സിമ്മനാരിയിലൊ പാമ്പാക്കുട സിമ്മനാരിയിലൊ ക്ലാസുമുറയ്ക്കു പഠിച്ചു പരീക്ഷ ജയിക്കാത്ത ആരെയും കശീശാസ്ഥാനത്തിനു അൎഹന്മാരായി വിചാരിക്കുന്നതല്ലെന്നു എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണ്.

അപ്രകാരംതന്നെ യാതൊന്നും പഠിക്കാത്ത കുട്ടികളെ ആദ്യപട്ടത്തിനായി യോഗ്യക്കുറിക്കത്തോടുകൂടി പല പള്ളിക്കാരും അയക്കയും അങ്ങനെയുള്ളവരെ പട്ടത്വത്തിലേക്കു സ്വീകരിക്കുന്നതിനാൽ വളരെ കുഴപ്പം നേരിടുകയും ചെയ്യുന്നതായി കാണുന്നു. മേലാൽ കുൎബ്ബാനയുടെ ശുശ്രൂഷക്രമവും ശ്ഹീമ്മായും പഠിക്കാത്ത ഒരു കു

ട്ടിയും വേണ്ടിയും പള്ളക്കാർ യോഗകുറി കൊടുത്തയച്ചുകൂടാ എന്നും ഇതിന്നു വിപരീതമായിവരുന്ന യോഗകുറികളെ സ്വീകരിച്ചു പട്ടം കൊടുക്കുന്നതല്ലെന്നും കൂടി ഇതിനാൽ പരസ്യം ചെയ്യുന്നു.

അതിനാൽ മുറയ്ക്കു സിമ്മനാരിയിൽ ചേർന്നു പഠിക്കാത്ത ശെമ്മാശന്മാർ ഉടൻ ചേർന്നു പഠിച്ചുകൊള്ളുകയും ആദ്യപട്ടത്തിന്നു ആവശ്യപ്പെടുന്നവർ മേൽ വിവരിച്ച നിശ്ചയം അനുസരിച്ചു പ്രവൃത്തിക്കയും ചെയ്യേണ്ടതാകുന്നു.

ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളോടു കൂടെ വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്ന ൧൦൭൦, വൃശ്ചികം ൨൨-ാം തിയതി.

കോട്ടയത്തു സിമ്മനാരിയിൽ നിന്നു.

---

## ഒരു സമാധാനം.

രോഗിയായിരിക്കുന്ന വടകര ഗീവറുഗീസ റമ്പാച്ചന്റെ ദീനചികിത്സയ്ക്കായി ധർമ്മശേഖരം പിരിക്കാൻ നിയോഗിക്കപ്പെട്ടിരുന്ന ഒരാൾ വിശ്വസ്ഥനല്ലെന്നു ബോധ്യപ്പെട്ട വിവരം കുറെ മുമ്പു റമ്പാച്ചൻ അവർകൾ പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതും താൻ നിർദ്ദോഷിയാണെന്നു ആയാൾ സമാധാനം പറഞ്ഞതും വായനക്കാർ ഓർത്തിരിക്കുമല്ലോ. ആ മനുഷ്യനെ വലിയ തിരുമേനിയുടെ മുമ്പിൽ വരുത്തി വിസ്തരിച്ചതിൽ ആയാളുടെ സമാധാനം യഥാർത്ഥമല്ലെന്നു സമ്മതിച്ചു എഴുതിവച്ചിരിക്കുന്നു. ബ: റമ്പാച്ചൻ അവർകൾ എഴുതിയിരുന്നതിന്റെ വാസ്തവം വായനക്കാരെ ധരിപ്പിക്കുവാൻവേണ്ടി ആ മനുഷ്യൻ എഴുതിവച്ച സമ്മതപത്രം താഴെ ചേർക്കുന്നു.

൧൦൭൦-ാമാണ്ടു ഇടവമാസം ൨൨-ാംനു നി. വ. ദി. ശ്രീ മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമുമ്പാകെ വടകര വണ്ടാനത്തു ചാണ്ടി ബോധിപ്പിച്ചുകൊള്ളുന്ന സമ്മതപത്രം.

വ. ദി. ശ്രീ വടകര ഗീവറുഗീസ റമ്പാച്ചന്റെ വകയ്ക്കുവേണ്ടിയുള്ള ധനസഹായ പിരിവിനായി എന്നെ ചുമതലപ്പെടുത്തിയതനുസരിച്ചു ഞാൻ പണം പിരിക്കയും അതിൽ ഞാൻ തകരാറു കാണിക്കയും ഏതാനും പണം റമ്പാച്ചന്റെ പക്കൽ കൊടുക്കാതിരിക്കയും ചെയ്ത സംഗതിയെക്കുറിച്ചും മറ്റും ഈയാണ്ടു മകരത്തിലെ ൯-ാം ലക്കം ഇടവകപ്പത്രികയിൽ പ്രസിദ്ധപ്പെടുത്തുകയും അതിന്നെതിരായി ഈയാണ്ടു മേടത്തിൽ ൪-ാം ലക്കം പത്രികയിൽ ഞാൻ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു.

ഞാൻ പ്രസിദ്ധപ്പെടുത്തിയ സംഗതികളുടെ വാസ്തവത്തെപ്പറ്റി ചോദിച്ചറിയുന്നതിനായി തിരുമനസ്സുകൊണ്ടു എന്റെ പേർക്കയച്ച കല്പനപ്രകാരം ഞാൻ തിരുമുമ്പാകെ ഹാജരാകയും കല്പിച്ചു ചോദിക്കയും ചെയ്തതിൽ മേൽപ്പറഞ്ഞ സംഗതികളുടെ വാസ്തവം താഴെ പറയും പ്രകാരമാകയാൽ ബോധിപ്പിച്ചുകൊള്ളുന്നു.

൧. പണപ്പിരിവിനായി ഞാൻ സഞ്ചരിച്ചതിൽ മുന്നൂറിൽപരം രൂപയോളം പിരിവുള്ളതു ശരിയായ കണക്കോടുകൂടി റമ്പാച്ചനെ ബോധ്യപ്പെടുത്തിയെന്നു പറഞ്ഞിട്ടുള്ളതു പിശകാണു.

൨. ന്യായമായ ശമ്പളം എനിക്കു തരാമെന്നു റമ്പാച്ചൻ പറഞ്ഞിട്ടില്ലാതിരിക്കുമ്പോൾ ഇരുപത്തെട്ടു രൂപാ ശമ്പളത്തിൽ വകവച്ചുകൊള്ളാമെന്നുള്ള ഉദ്ദേശത്തോടുകൂടി ഞാൻ എടുത്തുവെന്നു പറഞ്ഞതു ശരിയല്ലാത്തതും ആ വക മുതൽ ഉടനെ റമ്പാച്ചനെ ബോദ്ധ്യപ്പെടുത്തികൊള്ളാവുന്നതുമാകുന്നു.

൩. അനുവാദം കൂടാതെ ഏതാനും പണം ഞാൻ പിരിച്ചെടുത്തിട്ടുള്ളതു ശരിയാണു.

൪. റമ്പാച്ചന്റെ വകയ്ക്കുവേണ്ടിയുള്ള ടി പിരിവിനു ഞാൻ പോകനിമിത്തം എന്റെ വാദ്ധ്യാർ ജോലി പോയി എന്നു പ്രസ്ഥാപിച്ചിരിക്കുന്നതു വാസ്തവവിരുദ്ധമാണു.

൫. പിരിവു വക പണത്തിൽ ഞാൻ തകരാറു കാണിച്ചിട്ടുണ്ടെങ്കിൽ ആയ്തു ഇടവകപ്പത്രികയിൽ കണക്കു പ്രസിദ്ധപ്പെടുത്തിയാൽ വെളിവാകുന്നതല്ലാ.

൬. ഇങ്ങനെ ശരിയല്ലാതെയും വാസ്തവവിരുദ്ധമായും പത്രികയിൽ പ്രസിദ്ധപ്പെടുത്തുവാനുള്ള കാരണം എനിക്കൊരു സിവിൾകേസ്സുള്ളതു റമ്പാച്ചന്റെ പരസ്യംകൊണ്ടു ദോഷപ്പെട്ടുമെന്നു കരുതിയാണു.

തിരുമേനി എന്റെ ആത്മശരീരങ്ങളുടെ അധികാരിയും പിതാവുമാകയാൽ സത്യമല്ലാതെ തിരുമുമ്പാകെ ബോധിപ്പിച്ചുകൂടായെന്നുള്ള വിചാരത്താൽ മേൽപറഞ്ഞപ്രകാരം സത്യാവസ്ഥകൾ ഒക്കെയും തിരുമുമ്പാകെ ബോധിപ്പിച്ചുകൊള്ളുന്നതുമാകുന്നു.

മേൽപ്രകാരം പൂർണ്ണമായി സമ്മതിച്ചു എഴുതിവച്ച ടി ചാണ്ടി (ഒപ്പു)
സാക്ഷി ൧. ചാമക്കാലായിൽ സ്കറിയാ ശെമ്മാശു. (ഒപ്പു)
ടി. ൨. കൊട്ടാപ്പിള്ളിൽ ഗീവറുഗീസ ഉതുപ്പ (ഒപ്പു)

---

## ഒരു മറുപടി.

"ഇടവകപ്പത്രികാധിപർ അവർകൾക്കു.

സാർ,

നവീകരണ ഉപദേഷ്ടാക്കളിൽ ചിലർ സുവിശേഷ വേലയ്ക്കെന്നു പറഞ്ഞു പുറപ്പെട്ടു വടക്കൻ തിരുവിതാംകൂറിൽ ചിലേടങ്ങളിൽ ചെയ്തുവരുന്ന വേലയുടെ സ്വഭാവങ്ങളെ വിശദീകരിച്ചു കഴിഞ്ഞ കന്നിമാസത്തെ പത്രികയിൽ ഞാൻ എഴുതിയിരുന്ന ലേഖനത്തിൽ പ്രസ്ഥാപിച്ചിട്ടുള്ള സംഗതികൾ എല്ലാം ശുദ്ധമെ കളവാണെന്നും യാക്കോബായ സമുദായത്തിൽ എത്രയും പ്രധാനന്മാരായ രണ്ടാളുകൾ പത്രിക ഇപ്രകാരം പ്രസ്ഥാപിച്ചതിനെപ്പറ്റി മനസ്സുമാപപ്പെട്ടതായി അറിവുണ്ടെന്നും വടക്കോട്ടു ഉപദേശിക്കുവാൻ പുറപ്പെട്ടിരിക്കുന്ന എല്ലാവരുടേയും സന്മാർഗ്ഗനിഷ്ഠയെപ്പറ്റി പ്രസ്തുത മഹാന്മാരും ഉപദേശിമാരുടെ സ്വദേശങ്ങളിലുള്ള ഹിന്തുക്കളും സംശയിക്കപോലും ചെയ്യുന്നില്ലെന്നു നല്ല നിശ്ചയമുണ്ടെന്നും മറ്റും കഴിഞ്ഞ തുലാമാസത്തെ സഭാതാരകയിലെ പത്രാധിപക്കുറിപ്പിൽ പ്രസ്ഥാപിച്ചു കാണുന്നു.

സുവിശേഷസംഘത്തിൽ നിന്നയക്കപ്പെടുന്നവരും വയററുപിഴപ്പിനെ മാത്രം അടിസ്ഥാനപ്പെടുത്തി ഇറങ്ങി പുറപ്പെട്ടിരിക്കുന്നവരും ഇങ്ങനെ അസംഖ്യം ഉപദേശികൾ ഒന്നു രണ്ടു കൊല്ലമായിട്ടു വടക്കു പല സ്ഥലങ്ങളിലും ഉപദേശിച്ചുവരുന്നതായി എനിക്കറിവുണ്ടു. അനവധി കള്ള അപ്പൊസ്തോലർ ഇവിടങ്ങളിൽ മണ്ടിനടക്കുന്നതുകൊണ്ടും അവരെല്ലാവരുടെയും പേരുവിവരപ്പട്ടിക കിട്ടുവാൻ അസാദ്ധ്യമാകയാലും അത്രെ വിശ്വസ്ഥരായ പലരിൽനിന്നും ലഭിച്ച അറിവിനെ ആസ്പദമാക്കി "ഈ അപ്പൊസ്തോലരിൽ ചിലർ" എന്നു ഞാൻ എഴുതിയിരുന്നതു. അതല്ലാതെ കള്ളു കുടിച്ചു വഴിയിൽകിടന്നു ലഹളകൂട്ടി തല്ലുവാങ്ങിച്ചതു സംഘത്തിൽനിന്നയക്കപ്പെട്ടവർ തന്നെയാണെന്നു ഞാൻ പറഞ്ഞിട്ടില്ലന്നുള്ളതു എന്റെ

ലഖനത്തെ ഒരിക്കലെങ്കിലും വായിച്ചിട്ടുള്ള നിഷ്പക്ഷവാദികളായ ഏവൎക്കും സുഗ്രാഹ്യമാകുന്നതാണു. "മിണ്ടാപ്പൂച്ച കലമുടയ്ക്കും" എന്ന സമ്പ്രദായത്തിൽ സ്വദേശങ്ങളിൽവച്ചു പുറമെ ഭക്തിവേഷം പൂണ്ടു തന്നത്താൻ നീതീകരിക്കുന്നവരും അന്യദിക്കുകളിൽവച്ചു ചെമ്പുതെളിയുവാൻ ഇടവരുത്തുന്നവരുമായ അനേകർ ഇക്കൂട്ടരുടെ ഇടയിൽ കണ്ടേക്കുമെന്നുള്ളതും പ്രസ്താപയോഗ്യംതന്നെ. മലയാളരാജ്യത്തു വിവിധ ദിക്കുകളിൽ സഞ്ചരിച്ചുവരുന്ന ഇത്തരം ഉപദേശിമാരെയെല്ലാം യാക്കോബായസഭയിൽ എത്രയും പ്രാധാന്യം വഹിക്കുന്ന രണ്ടു മഹാനുഭാവന്മാൎക്കു പരിചയമുണ്ടെന്നും അവരുടെയെല്ലാം സന്മാൎഗ്ഗനിഷ്ഠകളെപ്പറ്റി ഈ മഹാന്മാരോടു ചോദിച്ചാൽ അറിയാവുന്നതാണെന്നും പറയുന്നതു നമ്മുടെ കൊച്ചു പത്രാധിപർ അവർകൾ പ്രകടിപ്പിച്ചുവരാറുള്ള അനേക മൌഢ്യങ്ങളിൽ ഒന്നാണെന്നല്ലാതെ മറ്റൊന്നും പറവാൻ കാണുന്നില്ലാ. ഈ പ്രസ്താപംകൊണ്ടു കൂട്ടക്കാരെയെല്ലാം പുണ്യവാളന്മാരായി ജനസാമാന്യം കരുതിക്കൊള്ളണമെന്നു മാത്രമെ ഇദ്ദേഹത്തിനു ഉദ്ദേശമുള്ളുവെന്നു തോന്നുന്നു. ഇക്കൂട്ടൎക്കു പ്രകൃതിസിദ്ധമായ സഹോദരസ്നേഹത്തിന്റെ കൂടുതൽ നിമിത്തം ഇവരിൽ ചിലർ വല്ല പൊടിക്കൈകളും പ്രയോഗിച്ചേക്കാൻ ഇടയുണ്ടെന്നു ശങ്കിച്ചോ എന്തോ ഇക്കൂട്ടർ സന്ധ്യാ സമയത്തും മറ്റും വന്നുചേൎന്നാൽ സ്ത്രീകളുമായി യാതൊരു സംസൎഗ്ഗത്തിനും ഇടകൊടുക്കാതെ ഇവരെ താമസിപ്പിക്കുന്നതിനായിട്ടു മാത്രം പുരയിടത്തിന്റെ ഒരു കോണിൽ ഓരോ "പൊങ്ങപ്പുര" കൂടി കെട്ടിച്ചമച്ചു അതിനു പൂട്ടും താക്കോലും ഉണ്ടാക്കിച്ചു ഇവരെ സന്ധ്യകഴിഞ്ഞാൽ അതിനകത്താക്കി കാലത്തു ആറു മണിക്കു പുറത്തുവിടണമെന്നും ഇതിനിടയ്ക്കു മലമൂത്രവിസൎജ്ജനത്തിനുപോലും ആവശ്യപ്പെട്ടാൽ ബന്ധവസ്തുസഹിതം വെളിക്കു വിടണമെന്നും മറ്റും വടക്കുള്ള ചില സഹോദരങ്ങളുടെ ഇടയിൽ ഈയിട ആലോചന നടന്നുവരുന്നതായി കേൾക്കുന്നതുതന്നെ ഇത്തരക്കാരുടെ സന്മാൎഗ്ഗനിഷ്ഠയെ പ്രത്യക്ഷീകരിക്കുന്നതിനുള്ള സംഗതികളിൽ പ്രഥമത്വം വഹിക്കുന്നതിനൎഹതയുള്ളതാണു. സഹോദരന്മാരുടെ സന്മാൎഗ്ഗനിഷ്ഠ, പരിശുദ്ധത മുതലായ വിശിഷ്ടഗുണങ്ങളെ സ്പഷ്ടീകരിക്കുന്നതായ വേറെ ചില സംഗതികൾകൂടി വിശ്വാസയോഗ്യരായ പലരിൽനിന്നും അടിക്കടി കേട്ടുതുടങ്ങിയിരിക്കുന്നതു ഓരോന്നോരോന്നായി പിന്നാലെ എഴുതി അറിയിച്ചുകൊള്ളാമെന്നു വിചാരിക്കുന്നു. വടക്കൻ തിരുവിതാംകൂറിൽ ഈ ദുരുപദേഷ്ടാക്കളിൽ ചിലർ ചെയ്തതും ചെയ്തുവരുന്നതുമായ ചില വേലകളുടെ സ്വഭാവത്തെപ്പറ്റി; ഇവകൾ ധാരാളം കണ്ടും കേട്ടും പരിചയമുള്ള അനേക വടക്കരിൽ ഒരുവൻ എന്ന നിലയിൽ ഞാൻ എഴുതിയിരുന്നതിനെ "പത്രിക പ്രസ്താവിക്കുന്ന" "സ്പഷ്ടമായി കള്ളം പറവാൻ പത്രിക തുനിഞ്ഞു" എന്നും മറ്റും കോട്ടിവരച്ചു വ്യാഖ്യാനിച്ചു പത്രികാധിപർ അവർകൾ എഴുതിയതായി വായനക്കാരെ തെറ്റിദ്ധരിപ്പിക്കാമെന്നു നമ്മുടെ കൊച്ചുപത്രാധിപരവൎകൾ നിശ്ചയിച്ചുറച്ചുകളഞ്ഞതു അദ്ദേഹത്തിൽ അന്യാദൃശമായി വിളങ്ങുന്ന നിഷ്കളങ്ക മനഃസാക്ഷിയുടെ അത്യാധിക്യംകൊണ്ടായിരിക്കുമോ?

ഒരു വടക്കൻ.

---

## ഒരു പ്രസംഗയോഗം.

"കോഴഞ്ചേരി, വഞ്ചിത്ര യാക്കോബായ സുറിയാനിസാമൂഹ്യാഭിവൃദ്ധിസംഘ" കാർ അടുത്ത ഇടവകക്കാരുടെ സഹായത്തോടുംകൂടി, മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനി ഇപ്പോൾ എഴുതിവാങ്ങിയിട്ടുള്ള കോഴഞ്ചേരി കല്ലൂർ പുരയിടത്തിൽ, ഉദ്ദേശം നാലായിരം ആളുകൾക്കു ഇരിപ്പാൻതക്ക വിധത്തിൽ തല്കാലത്തേക്കു കെട്ടി ഉണ്ടാക്കപ്പെട്ടിരുന്ന സ്ഥലത്തു കഴിഞ്ഞമാസം ൨൨-നു-മുതൽ പ്രസംഗയോഗം ആരംഭിച്ചു. കെട്ടിടം നിറച്ചും കവിഞ്ഞും ആളുകൾ ഉണ്ടായിരുന്നതും പ്രസംഗം വളരെ അനുഗ്രഹമായി പരിണമിക്കയും ചെയ്തു. പ്രാസംഗികന്മാരായി സുവിശേഷസംഘ സിക്രട്ടറിമാരാഴിച്ചു തേവർവേലിൽ അച്ചൻ, കിഴക്കെതലസ്കൂറ അച്ചൻ, ഗീവറുഗീസുചെമ്മാച്ചൻ എം. എ. മുതലായവരും ഉണ്ടായിരുന്നു. വിഷയം ജ്ഞാനസ്നാനം, കബ്ബാന, അനുതാപം, ക്രിസ്തീയജീവിതം

ൽ ഉള്ള നിലനില്പു മുതലായവയുമായിരുന്നു. യോഗത്തിന്റെ അവസാനദിവസമായ ഞായറാഴ്ച കുമ്പസ്സാരിച്ചു കുർബ്ബാന കൈക്കൊള്ളുന്നതിനു ഒട്ടിവളരെ ആളുകളും ഉണ്ടായിരുന്നു. ദിവസംതോറും പകലും രാത്രിയും ഓരോ യോഗം നടത്തിയതുകൂടാതെ സംശയങ്ങളുള്ള ഭാഗം അല്ലെങ്കിൽ കാര്യം ചോദിച്ചറിയുന്നതിനും അവ പഠിപ്പിക്കുന്നതിനും ശിഷ്ടമുള്ള സമയം ശീവറുഗീസുഭശമ്മാച്ചൻ എം. ഏ. അവർകൾ ഉപയോഗിച്ചുവന്നതും അതിനിട നവീകരണക്കാരും ബ്രദർകാരുംമറ്റും കൂടെയും ചോദിച്ചറിയുന്നതിനും പഠിക്കുന്നതിനുമായി കൂടിയിരുന്നു.

ഇതുകൊണ്ടു തങ്ങളുടെ വിശ്വാസത്തിന്റെ മൌഢ്യത വെളിപ്പെട്ടേക്കുമെന്നുള്ള ശങ്കകൊണ്ടോ ഭയംകൊണ്ടോ യോഗത്തിന്റെ അവസാനദിവസമായ ഞായറാഴ്ച കോവൂർ തോമ്മാകത്തനാരവർകളും ചെറുകരെ പീലിപ്പോസുകത്തനാരവർകളും യോഗം നടത്തുന്ന സ്ഥലത്തിനു സമീപത്തു കൂടി, വിശുദ്ധ കുർബ്ബാന വെറും ഓർമ്മ മാത്രമാണെന്നും, മാമ്മോദീസാ വെറും കഴുകൽ മാത്രമാണെന്നും അന്ത്യോഖ്യക്കു കൈവെപ്പില്ലെന്നുംമറ്റും പ്രസംഗിച്ചു. ഇതിനെതിരായി വിശുദ്ധ കുർബ്ബാന അനുഭവിക്കുന്നവർ തിരുശരീരം അനുഭവിക്കുന്നു എന്നുംമറ്റും സുവിശേഷസംഘ സിക്രട്ടറി വൈകിട്ടത്തെ യോഗത്തിൽ പ്രസ്ഥാവിച്ചപ്പോഴേക്കു (ആരു എന്നു അറിയുന്നില്ല) ഏതാനും ആളുകളുടെ പുറത്തു കല്ലും മണ്ണും ഹല്ലേലുയ്യാ എന്ന കുറുകിയ വാക്കിൽ ഉച്ചത്തിൽ ഒരട്ടഹാസം യോഗത്തിൽ സംബന്ധിക്കപ്പെട്ടിരുന്ന എല്ലാവരുടേയും ചെവിയിലും വന്നുകഴിഞ്ഞു.

ഇതുകൊണ്ടെന്നും യോഗത്തിനു പറയത്തക്ക യാതൊരു സൌകര്യക്കേടും ഉണ്ടായിട്ടില്ലെന്നു മാത്രമല്ല. ആണ്ടുതോറും ഒരു പൊതുയോഗം ഈ സ്ഥലത്തു നടത്തുന്നതു വളരെ നന്നായിരിക്കുമെന്നു പലക്കും അഭിപ്രായം ഉള്ളതുമാകുന്നു.

കോഴഞ്ചേരി വലിയ വീട്ടിൽ കുര്യൻ.

---

## ഒരു ഉണർവ്വ്

കല്ലൂപ്പാറ ൨൨ വൃശ്ചി.

എത്രയും പ്രിയപ്പെട്ട പത്രാധിപർ അവർകൾക്കു.

പുഞ്ചമണ്ണിൽ മിസ്റ്റർ മാമ്മന്റെ പ്രസംഗത്താൽ ഉണ്ടായ ഉണർവ്വിനെ സംബന്ധിച്ചു സ്വല്പം ഇവിടെ പ്രസ്ഥാവിക്കുന്നതിനെ താങ്കളുടെ പത്രത്തിൽ ദയവായി ചേർപ്പാനപേക്ഷ.

മൂന്നാലു ആഴ്ചയ്ക്കുമുമ്പു മിസ്റ്റർ മാമ്മൻ ഇതിനടുത്ത ഇരവിപേരൂർ എന്ന സ്ഥലത്തു വന്നു രക്ഷാപ്രസംഗം നടത്തുകയും പ്രസംഗശേഷം തുള്ളലും ചാട്ടവുമായി പിരിയുകയും ചെയ്തതു ഞാനും കണ്ടതാണു. എന്നാൽ അതിന്റെ ഫലമായി അതിനെ തുടൎന്നു പലയിടങ്ങളിൽ കൊച്ചുപദേശിമാരും ഉപദേശിനികളും തുള്ളുകയും ചാടുകയും തുള്ളിക്കയും ചാടിക്കയും ചെയ്തുവരുന്നതു കൂടാതെ ഇവിടെ ഇരുത്തിക്കാട്ടിൽ നവീകരണക്കാരുടെ വക സ്ഥലത്തു ഒരു ഞായറാഴ്ച തുള്ളിച്ചാടുകയും തീ കത്തിക്കാ തീ കത്തിക്കാ ഇവിടെ കത്തിക്കാ എന്നു പാടി മേല്പറഞ്ഞ ഉപദേശികളും ഉപദേശിനികളും ഒരു ചിമ്മിനി വിളക്കിന്റെ ചുറ്റും നിന്നുംകൊണ്ടു തുള്ളിച്ചാടിയ വഴി വായു തട്ടി തീ മുകളിലോട്ടു കയറി പുരയ്ക്കു പിടിക്കയും ചെയ്തു. ഉടൻ ടി. ആളുകൾ വീട്ടുടമസ്ഥൻ അറിയാതെ എളുപ്പത്തിൽ കെടുത്തിയുംവച്ചു ആരും കാണരുതെന്നുള്ള വിധത്തിൽ നടന്നുകഴിഞ്ഞു കൂടാതെ ഇതിനടുത്ത് കീഴ്വായ്പൂര എന്ന സ്ഥലത്തു മേല്പറഞ്ഞ ആളുകളുടെ കൂട്ടർ ഒരു ദിവസം സന്ധ്യമുതൽ കർത്താവിന്റെ വരവു ഇന്നുണ്ടു അതിലേക്കായി എല്ലാവരും കാത്തിരിക്കണം എന്നു പറഞ്ഞു വെളിച്ചയാകുന്നതുവരെ ഉറക്കമിളച്ചിരുന്നു. ടി. സ്ഥലത്തുതന്നെ ഒരു സ്ത്രീക്കു പാപബോധമുണ്ടായി ഏറ്റുപറഞ്ഞു മോചനം കിട്ടുകയും അതിന്റെ ഫലമായി വസ്ത്രം ഉരിഞ്ഞു തുള്ളിച്ചാടാൻ തുടങ്ങി. ആ സ്ത്രീയോടു ഓരോരുത്തരും ചോദിച്ചാറെ എന്നിൽ പാപംനിമിത്തം ഉള്ള നഗ്നത തീൎന്നുപോയി ഇനിക്കിപ്പോൾ നഗ്നത അശേഷം ഇല്ല. ആദാമും ഹാവായും പാപംനിമിത്തം നഗ്നരായു

ളവരായി തീൎന്നപ്പോൾ അത്തി ഇലകളും കൂട്ടിത്തുന്നി വസ്ത്രം ഉണ്ടാക്കി ഉടുത്തു അതിനുമുമ്പ അവൎക്കു നഗ്നത ഇല്ലായിരുന്ന വസ്ത്രം ഉടുത്തിട്ടുമില്ലായിരുന്നു. അതുപോലെ ഇനിക്കു പാപം ഇല്ല വസ്ത്രമുടുത്തിട്ടാവശ്യമില്ല എന്നാണു പറയുന്നതു. എന്റെ പത്രാധിപർ സാറേ ഇതാ അവളെ പുരസ്കൃതയാക്കി പിടിച്ചിട്ടു പൂട്ടിയിരിക്കുന്നു. ഇതു ദുരുപദേശമൊ ഇങ്ങനെയുള്ള ഉപദേശങ്ങൾ ചിതയ്ക്കാൻ മിസ്റ്റർ മാമ്മൻ മിടുക്കൻതന്നെ.

പെരുമ്പ്രാനാടൻ.

---

## ഒരു ലേഖനം.

സാറേ, 'നനച്ചിറങ്ങിയാൽ കുളിച്ചുകേറണം' എന്നുള്ളതു സാർ കേട്ടിട്ടില്ലേ. ഒരു കാൎയ്യത്തിനായി തുനിഞ്ഞിറങ്ങിയാൽ ഭഗീരഥപ്രയത്നം ചെയ്യേണ്ടികിലും അതിനെ അവസാനിപ്പിക്കണം. 'പാരമുത്സാഹമുള്ള പുരുഷൻ, തനിക്കോൎത്താൽ മേരുപൎവ്വതംപോലുമുയരം പാരമില്ല' എന്നുണ്ടല്ലൊ.

'മഹാത്മാക്കളുരുത്തു' സംബന്ധമായി ചില ലേഖനങ്ങൾ മുമ്പൊരിക്കൽ പത്രികയിൽ പ്രസിദ്ധപ്പെടുത്തി, അതിൽപിന്നെ വളരെ നാളേക്കു താങ്കൾ കുംഭകൎണ്ണസേവ ചെയ്തു. ആറ്റൊറ്റപള്ളിക്കേസു വിധിച്ച ആ ശുഭമുഹൂൎത്തത്തിങ്കൽ സാർ പെട്ടെന്നു ഞെട്ടി ഉണൎന്നു സുറിയാനിസമുദായം അറിവാൻ ഒരു നോട്ടീസു പ്രസിദ്ധപ്പെടുത്തി. പിന്നെയും താങ്കൾ ഇതാ മൌനവ്രതം അനുഷ്ഠിക്കുന്നു. പ്രസ്തുതസംഗതി യാക്കോബായ സമുദായത്തിൽപെട്ട അനേകൎക്കും തീവ്രവേദനയെ ഉളവാക്കുന്ന ഒരു വിഷയമാണെന്നു വേദനയോടുകൂടിയെങ്കിലും പറയാതിരിപ്പാൻ നിവൃത്തിയില്ല. ഈ കാൎയ്യത്തിൽ ഞാനും എന്നപ്പോലെ അനേകരും മാതാവായ സഭയുടെ സങ്കടത്തിൽ പങ്കുകൊള്ളുകയും, തിരുവിതാംകൂർ റാണിയിൽനിന്നു ലഭിച്ചതായ ഈ മുതലിനെ അനുഭവിക്കുന്നതിനുള്ള ശുഭമുഹൂൎത്തത്തെ പ്രതീക്ഷിച്ചുംകൊണ്ടു ദുഃഖസാഗരത്തിൽ വലയുകയും ചെയ്യുന്നു. പണത്തെപറ്റി ആലോചിക്കുമ്പോൾ എനിക്കു വളരെ ഭയം വരുന്നു; എങ്കിലും സമാധാനപ്പെടുവാൻ മാൎഗ്ഗമുണ്ടു. സി. എം. എസ് കോളേജിൽനിന്നു കുറെ പണം തരാമെന്നു സമ്മതിച്ചിട്ടുണ്ടല്ലോ. പോരെങ്കിൽ മാന്യസുഹൃത്തുക്കളിൽനിന്നും പള്ളികളിൽനിന്നു പിരിച്ചെടുത്തും കാൎയ്യം നിൎവ്വഹിക്കാമെന്നു ഞാൻ ദൈവത്തിൽ ശരണപ്പെടുന്നു. ഏതായാലും കാൎയ്യം നടക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

സുറിയാനിവിദ്യാഭിവൎദ്ധിനിസംഘം എന്ന പേരിൽ ഒരു ലക്ഷം സാമാജികന്മാരെ ചേൎത്തു ഒരു സംഘം ഏൎപ്പെടുത്തുവാൻ സാർ പ്രയത്നിക്കുന്നുണ്ടല്ലോ. ഈ ഉദ്ദേശത്തോടുകൂടി പ്രസിദ്ധപ്പെടുത്തിയ ചെറു ലേഖയിൽനിന്നു മനസ്സിലാകുന്നതു, മാർ ദീവന്നാസ്യോസ മെത്രാച്ചന്റെയും പൊതുവെ സുറിയാനിസമുദായത്തിന്റെയും വിദ്യാഭ്യാസാഭിവൃദ്ധിയെ ഉദ്ദേശിച്ചാണു പ്രസ്തുതസംഘം ഏൎപ്പെടുത്തപ്പെട്ടതെന്നാണു. സുറിയാനി സമുദായത്തിന്റെ വിദ്യാഭ്യാസവൎദ്ധനവിനൊ അഥവാ മാർ ദീവന്നാസ്യോസ്സ്മെത്രാച്ചന്റെ അഭിവൃദ്ധിയെ ഉദ്ദേശിച്ചോ ഗവൎമ്മെന്റനുവാദത്തോടുകൂടി ചില വൎഷങ്ങൾക്കുമുമ്പ 'മാർ ദീവന്നാസ്യോസ്സ്മെത്രാച്ചൻ ഷോടതി' എന്ന പേരിൽ ഒരു ഷോടതി നടത്തിയല്ലൊ. തത്സംബന്ധമായി ഒട്ടുവളരെ പണം ടി. മെത്രാച്ചന്റെ പോഷകധനമായി ഇരിപ്പുണ്ടെന്നും അതു ഏതൊ ആദായകരമായ വിധത്തിൽ വ്യയം ചെയ്യുമെന്നുമാണു ചിലരുടെ മതം. അല്ല അതു അധികൃതന്മാർ, പള്ളി വിഷയത്തിൽ ചിലവഴിക്കയും മെത്രാച്ചനിക്കു ഒട്ടുംതന്നെ ചിലവിടാതിരിക്കയും ചെയ്തു എന്നാണു ചിലരുടെ മതം. ഏതായാലും ഷോടതിയെ സംബന്ധിച്ചു എല്ലാവൎക്കും അറിയണമെന്നു ആഗ്രഹമുള്ളതിനാൽ അതു സംബന്ധമായ ചിലവു കണക്കുകൾ പത്രികയിലൊ മറ്റൊ പ്രസിദ്ധപ്പെടുത്തേണ്ടിയ സമയം അതിക്രമിച്ചിരിക്കുന്നു. ഷോടതിയെസംബന്ധിച്ചു പൂൎണ്ണമായി അറിയാതെ വിദ്യാഭിവൎദ്ധിനി സംഘത്തിൽ സാമാജികന്മാരാകുവാൻ അധികമാളുകൾ ഉണ്ടാകയില്ലെന്നുതന്നെയല്ല സമുദായംവകയായ മറ്റു കാൎയ്യങ്ങൾക്കും പണം ചിലവാക്കുവാൻ ആളുകൾ ധാരാളം മടിയും ലുബ്ധും ഉള്ളവരായിരിക്കും. പുത്തൻകാവിൽ പള്ളിക്കൂടത്തിൽവച്ചു ദിവ്യശ്രീ. ഇലവിനാമണ്ണിൽ സ്കറിയ

ർ വിണ്ടും മേൽപ്രകാരമുള്ള അനാവശ്യങ്ങൾ കാണിക്കയില്ലെന്നു വാഗ്ദാനം ചെയ്യാമൊ എന്നു ചോദിക്കയും ചിലർ തങ്ങൾ ഏററു എന്നു പറഞ്ഞതിന്മേൽ തിരിച്ചു അതിലെതന്നെ നടയായി. ചാട്ടക്കാർ നിശബ്ദമായി മുമ്പിൽ നടന്നുപോയി. എല്ലാവരുംകൂടി സ്ഥലത്തെ ആളൂർ പള്ളിയിൽ എത്തി. അവിടെവച്ചു സാല്യവർകൾ പരിശുദ്ധാത്മാവു ഒരുത്തനിൽ വന്നാൽ സന്തോഷം, സ്നേഹം, ധൈര്യം ഈ മൂന്നു സംഗതികൾ ഉണ്ടാകുമെന്നും സന്തോഷമെന്നു പറഞ്ഞാൽ ഭയത്തോടും വിറയലോടും കൂടിയുള്ളതാണെന്നും മററും വളരെ യുക്തിയായും രസമായും പറഞ്ഞു നൃത്തത്തെയും ചാട്ടത്തെയും എല്ലാം നല്ലപോലെ ആക്ഷേപിക്കയുമുണ്ടായി.

---

## "യാക്കോബായ പാത്രിയർക്കീസ".

ഈ പേരിൽ താരകാധിപർ പ്രസിദ്ധം ചെയ്തിരിക്കുന്ന ചെറിയ പുസ്തകത്തെക്കുറിച്ചു ഒരു നിരൂപണം ചെയ്വാൻ ഞാൻ വിചാരിക്കുന്നതു ദയവു ചെയ്തു പ്രസിദ്ധപ്പെടുത്തണമെന്നപേക്ഷിക്കുന്നു.

പാത്രിയർക്കാസ്ഥാനത്തെ സംബന്ധിച്ചു സഭാതാരകയും ഇടവകപ്പത്രികയും തമ്മിൽ നടന്ന വാദപ്രതിവാദപ്രസംഗങ്ങളെ കൂട്ടിച്ചേർത്തു അച്ചടിച്ച ഒരു പുസ്തകമെന്നാണ ഇതിന്റെ പ്രസിദ്ധകൻ ഘോഷിക്കുന്നതു. പാത്രിയർക്കാസ്ഥാനം തുർക്കി സുൽത്താൻ എടുത്തു എന്നൊ തിരഞ്ഞെടുത്തു എന്നൊ ഒക്കെയായിരുന്നല്ലൊ തർക്കം. ഈ തർക്കങ്ങൾക്കു ഒക്കയും അടിസ്ഥാനമായ പ്രമാണം വെളിയിൽ കൊണ്ടുവരികയും അതിന്റെ ഗുരുലഘുത്വം രേഖാമൂലം തെളിയിക്കയും ചെയ്യണമെന്നു ആരംഭംമുതലെ ഞാൻ വാദിക്കയും അതിലേക്കു മൂന്നാലുചോദ്യങ്ങൾ തുടരെത്തുടരെ താരകയോടു ചോദിക്കയും ചെയ്തിട്ടും യാതൊരുമറുപടിയും താരക പറയാതെ വായനക്കാരെ ഭോഷന്മാക്കുവാൻ തക്കവിധത്തിൽ പത്രികയിൽനിന്നു ഓരോ ഭാഗങ്ങൾ അവിടവിടെ എടുത്തു ചേർത്തു പത്രിക വ്യാജം പറഞ്ഞെന്നൊ സമാധാനം പറഞ്ഞിട്ടില്ലെന്നൊ തോററുപോയെന്നൊ നടിച്ചുകൊള്ളുന്നതായി കാണുന്നു. സുൽത്താന്റെ പ്രവേശംകൊണ്ടു സ്ഥാനം അസാധുവാണന്നുള്ള താരകയുടെ പ്രധാന വാദം ഫലപ്രദമാകണമെങ്കിൽ സുൽത്താൻ പാത്രിയർക്കീസിനെ ആക്കുന്നതിലൊ നീക്കുന്നതിലൊ പ്രവേശിച്ചു എന്നു തെളിയിക്കാൻ എത്രതന്നെ സാധിച്ചാലും മതിയാകയില്ലെന്നും അങ്ങനെയുള്ള പ്രവേശം സ്ഥാനത്തെ അസാധുവാക്കുന്നവയാണന്നുള്ളതിനു ആദ്യമെ ലക്ഷ്യം കാണിച്ചു അടിസ്ഥാനം സ്ഥാപിച്ചേച്ചു സംഗതിയിൽ പ്രവേശിക്കേണ്ടതാണന്നുമായിരുന്നു ആരംഭം മുതലുള്ള എന്റെ തർക്കം. അതിലേക്കു ഇടവകപ്പത്രികയിൽനിന്നു ചില ഭാഗങ്ങൾ താഴെ ചേർക്കുന്നു.

വൃശ്ചികം ഇടവത്തിലെപത്രിക—"ശ്ലീഹന്മാരുടെ സാധുത്വത്തിന്റെയും അസാധുത്വത്തിന്റെയും തത്വങ്ങൾ ഇന്നവയാണന്നു താരകാധിപർ പഠിച്ചിരുന്നെങ്കിൽ ഈവക മൌഢ്യങ്ങൾ വെളിക്കു വിടുവാൻ ധൈര്യപ്പെടുകയില്ലായിരുന്നു".

മിഥുനത്തിലെ പത്രിക—"തർക്കത്തിൽനിന്നു സ്ഥാപിക്കാൻ താരക വിചാരിക്കുന്ന സംഗതി പാത്രിയർക്കീസു വേഷധാരിയാണന്നാണല്ലൊ. ആ ഉദ്ദേശം സാധിക്കണമെങ്കിൽ ഇന്നയിന്ന സംഗതികൾ സ്ഥാനത്തെ അസാധുവാക്കുന്നവയാണന്നു വേദപുസ്തകംകൊണ്ടൊ അപ്പൊസ്തോല സഭയുടെ ഉപദേശങ്ങൾ കൊണ്ടൊ കാണിച്ചേച്ചു പ്രസ്തുതസ്ഥാനാഭിഷേകത്തിൽ ആ കുററങ്ങൾ ഉണ്ടെന്നും.....തെളിയിക്കേണ്ടതായിരുന്നു...."

കൎക്കടകത്തിലെ പത്രിക—"പല വെടികൾ പൊട്ടുന്ന ഒരുറിവോൾവർ നി
ച്ചുംകൊണ്ടിരുന്നിട്ടു അതെല്ലാം ഒഴിക്കാൻ താരക സമ്മതിക്കാത്തതു എനിക്കു സ
ടമാണ്.....അതുകൊണ്ടു താഴെപറയുന്ന ചോദ്യങ്ങൾക്കു താരക മറുപടിപറഞ്ഞേ
ച്ചു പോകണമെന്നു ഞാൻ വീണ്ടും ആവശ്യപ്പെടുന്നു. (൧) വല്ല കാരണത്താല
മേല്പട്ടസ്ഥാനം അസാധുവാകുമൊ? ആകുമെങ്കിൽ പൊതുവിൽ മേല്പട്ടസ്ഥാനത്തെ
അസാധുവാക്കുന്ന കാരണങ്ങൾ എന്തെല്ലാം? (൨) ആ കാരണങ്ങൾ സ്ഥാനത്തെ
അസാധുവാക്കുന്നവയാണെന്നുള്ളതിനു ആധാരം എന്തു? (൩) ഈ കാരണങ്ങൾ
റ്റു സഭയിലെ സ്ഥാനികൾക്കു ചേരുമെങ്കിൽ അവരും വേഷധാരികളാണു

൯൩. ചിങ്ങത്തിലെപത്രിക—"ജയഘോഷനാട്യമായി താരകകൊണ്ടുവന്നി
ക്കുന്ന വേറൊരു വിദ്യ എം. എൻ. ഒ-യുടെ ൧൫ ചോദ്യങ്ങൾക്കു ഉത്തരം കൊടുത്തി
ല്ലെന്നാണല്ലോ. ഇതിനെസംബന്ധിച്ചു എന്തെങ്കിലുംപറയുന്നതിനുമുമ്പു ഒരുകാൎയ്യം ആ
ലോചിപ്പാനുണ്ടു. പാത്രിയൎക്കാസ്ഥാനം അസാധുവാണെന്നാണല്ലോ എം. എൻ. ഒ
യുടെ തൎക്കം. തൎക്കവിഷയത്തിലേക്കു ഈ ചോദ്യങ്ങൾ അസംബന്ധങ്ങളാണെന്നാണ
ഞാൻപറയുന്നതു. വാദംമാററി മററുവിഷയങ്ങളിലേക്കു വലിച്ചുകൊണ്ടുപോകാനു
ള്ള ചോദ്യങ്ങൾ കൊണ്ടുവന്നിരിക്കുന്നതു. ഞാൻ ഒരുദൃഷ്ടാന്തം പറയട്ടെ. ഒരു മേ
ല്പട്ടക്കാരൻ രാപകൽ ൨൪ മണിക്കൂർ ഉറങ്ങിക്കളഞ്ഞു അതുകൊണ്ടു അദ്ദേഹത്തി
ന്റെ സ്ഥാനം അസാധുവാണെന്നു ഒരുത്തനും അല്ലെന്നു മറെറാരുത്തനും വാദിച്ചു
എന്നു വിചാരിച്ചുകൊള്ളാം. ആ മേല്പട്ടക്കാരൻ ഉറങ്ങിയൊ, ഉറങ്ങിയെങ്കിൽ എത്ര
മണിക്കൂർ ഉറങ്ങി, എത്രമണിക്കൂർ ഉറങ്ങാൻ അവകാശം ഉണ്ടു. എന്നിങ്ങനെ ചോ
ദ്യങ്ങൾ ചോദിച്ചാൽ അതെല്ലാം അസംബന്ധങ്ങളല്ലെന്നു ആരുപറയും. ഉറക്കം സ്ഥാ
നത്തെ അസാധുവാക്കുമെന്നു ഒരു പ്രമാണം ആദ്യമെ തെളിയിക്കണം. അതു തെ
ളിയിച്ചുകഴിയുമ്പോൾ, ഉറങ്ങിയൊ, എത്ര മണിക്കൂർ ഉറങ്ങി എന്നൊക്കെ ചില
ചോദ്യങ്ങൾ പിന്നാലെ വരേണ്ടതാണ്. താരകാചോദ്യങ്ങളുടെ അസംബന്ധം കാ
ണിപ്പാൻ ഒന്നു രണ്ടു ദൃഷ്ടാന്തങ്ങൾകൂടെ പറയാം. താരകയുടെ ഇപ്പഴത്തെ ചോ
ദ്യങ്ങളിൽ ൧൨മത്തേതു അബ്ദൽമിശിഹാ പാത്രിയൎക്കീസിന്റെ പ്രതിഷ്ഠ ദൈവവി
ളിയാലും ദൈവേഷ്ടത്താലും ഉണ്ടായതാണോ എന്നാകുന്നു. ഈ ചോദ്യത്തിനു
"ആകുന്നു" അല്ലെങ്കിൽ "അല്ല", ഇങ്ങനെ ഏതെങ്കിലും ഒരുത്തരം ഞാൻ പറഞ്ഞു
എന്നു വിചാരിക്കാം. ഇതുകൊണ്ടു തൎക്കത്തിലേക്കുള്ള പ്രയോജനം എന്തു? സ്ഥാ
നം സാധുവാകണമെങ്കിൽ ദൈവവിളിയും ദൈവേഷ്ടവും ആവശ്യമാണെന്നൊ അ
ല്ലെന്നൊ ഒരു പ്രമാണം ഉണ്ടായിരിക്കണം. അങ്ങനെ പ്രമാണമുണ്ടെന്നു രേഖാമൂ
ലം തെളിയിക്കണം. അതുകൊണ്ടും മതിയാകയില്ല, ദൈവവിളി വേണമെന്നാണ
പ്രമാണമെങ്കിൽ അതു അറിയുന്നതു എങ്ങിനെയെന്നു ഒരു ചോദ്യം ജനിക്കും. ഇ
തെല്ലാം സ്ഥാപിച്ചേച്ചാണു വിളി ഉണ്ടോ ഇല്ലയൊ എന്നറിയേണ്ടതു. പ്രമാണ
എന്താണെന്നറിയുന്നതിനുമുമ്പു പ്രമാണത്തിൽനിന്നുള്ള അനുമാനത്തെ സംബ
ന്ധിക്കുന്ന ചോദ്യം ശുദ്ധമെ അസംബന്ധമാണെന്നു കുരുടനും അറിയാം. ഇനി ഒ
രു ദൃഷ്ടാന്തംകൂടെ പറയട്ടെ. താരകയുടെ വേറൊരു ചോദ്യം പാത്രിയൎക്കീസിനെ
ആക്കുവാനും നീക്കുവാനും സുൽത്താനു അധികാരം ഉണ്ടോ എന്നാണല്ലോ. ഇതി
നും "ഉണ്ടു"എന്നൊ "ഇല്ല"എന്നൊ എന്തെങ്കിലും ഞാൻ മറുപടി പറഞ്ഞു എന്നു വി
ചാരിക്കാം. ഈ ഉത്തരവും തൎക്കത്തെ സഹായിക്കയില്ല. രാജപ്രവേശം സ്ഥാന
ത്തെ അസാധുവാക്കുന്ന സംഗതികളിൽ ഒന്നാണെന്നു ഒരു പ്രമാണം ഉണ്ടെന്നു രേ
ഖാമൂലം കാണിച്ചേച്ചു ഈ ചോദ്യം ചോദിച്ചാൽ അതിൽനിന്നു കിട്ടുന്ന ഉത്തരം
തൎക്കത്തിലേക്കു ഉപയോഗപ്പെട്ടേക്കാം. ഈ ദൃഷ്ടാന്തങ്ങൾകൊണ്ടു താരകയുടെ ചോ
ദ്യങ്ങൾ അസംബന്ധങ്ങളാണെന്നു പ്രത്യക്ഷപ്പെടുന്നു.

അതിനാൽ സ്ഥാനത്തെ അസാധുവാക്കുന്ന സംഗതികളൊ ലക്ഷണങ്ങളൊ
ഇന്നവയെല്ലാമാണെന്നു ആധാരത്തോടുകൂടി സ്ഥാപിച്ചേച്ചു താരകയ്ക്കു ബോധിച്ച
ചോദ്യങ്ങൾ കൊണ്ടുവരേണ്ടതായിരുന്നു. അതിനാലാണു തൎക്കവിഷയത്തിന്റെ
അടിസ്ഥാനം ഉറപ്പിക്കുന്നതിനുവേണ്ടി കഴിഞ്ഞ പത്രികയിൽ മൂന്നാലു ചോദ്യങ്ങ
ൾ ഞാൻ ചോദിച്ചതു. ഈ ചോദ്യങ്ങൾ ആദ്യകാലംമുതല്ക്കെ ഞാൻ വാദിച്ചുവന്ന
തും കഴിഞ്ഞ പ്രാവശ്യം വ്യക്തമായി ചോദിച്ചിട്ടുള്ളതും ആകുന്നു. ഇതിനു താര

മറുപടി പറയാതെ അടിസ്ഥാനത്തെ സംബന്ധിക്കാത്ത കുറെ പൊള്ളചോദ്യങ്ങൾ ഇങ്ങോട്ടു ചോദിച്ചിരിക്കുന്നതു കുളം വെട്ടാനുള്ളടത്തു കുററിയുടെ ഇല കോരുന്നതുപോലെയാണ. അതിനാൽ കഴിഞ്ഞ പത്രികയിലെ ചോദ്യങ്ങൾ ഞാൻ വീണ്ടും ചോദിക്കുന്നു.

൧ ഒരു മേല്പട്ടസ്ഥാനത്തെ അസാധുവാക്കുന്ന കാരണങ്ങളൊ സംഗതികളൊ എന്തെല്ലാം.

൨ ആ സംഗതികളൊ കാരണങ്ങളൊ സ്ഥാനത്തെ അസാധുവാക്കുമെന്നു പറയാൻ ആധാരം എന്തു.

൩ അവയിൽ ഏതെല്ലാം പാത്രിയക്കീസിന്റെ സ്ഥാനഭ്രഷ്ടയെ സംബന്ധിക്കും.

൪ ഈ കാരണങ്ങൾ മററു സഭകളിലെ മേല്പട്ടസ്ഥാനത്തിൽ ഉണ്ടായാൽ അവിടെയും അസാധുവാക്കുമൊ?

ഈ ചോദ്യങ്ങൾക്കു താരക ഉത്തരം പറയുമ്പോൾ താരകയുടെ വാദങ്ങൾക്കൊക്കയും എന്റെ മുൻ ലേഖനങ്ങളിൽ തന്നെ തക്ക സമാധാനം പറഞ്ഞിട്ടുണ്ടെന്നു ചൂണ്ടികാണിച്ചുതരാവുന്നതാണ. കാതലായ ഈ ഭാഗം വിട്ടുകളഞ്ഞാൽ തക്കത്തിനു അടിസ്ഥാനമെവിടെയെന്നു എനിക്കു മനസ്സിലാകുന്നില്ല. ഈ ചോദ്യങ്ങൾക്കു സമാധാനം പറയാതിരിക്കുന്ന കാലത്തോളം പാത്രിയക്കാസ്ഥാനത്തെ സംബന്ധിച്ചു താരക എന്തെല്ലാം പറഞ്ഞാലും അതു അഗണ്യങ്ങളായിരിപ്പാനെ പാടുള്ളു".

മേൽ പകത്തിയ ഭാഗങ്ങൾ വായിക്കുമ്പോൾ തക്കത്തിനു അടിസ്ഥാനമൊ പ്രമാണമൊ ആയിരിക്കുന്ന സവ്വപ്രധാനമായ വിഷയത്തിൽ പ്രവേശിക്കാതെ താരക ചവ്വണം ചെയ്കയായിരുന്നു എന്നും ഈ അടിസ്ഥാനത്തെ തന്റെ ചെറുവിരൽകൊണ്ടുപോലും തൊടാൻ താരകയ്ക്കു ഭയമാണെന്നും പ്രത്യക്ഷപ്പെടുന്നു. സവ്വപ്രധാനമായ ഈ അടിസ്ഥാനം ഉറപ്പിച്ചു അതിന്മെൽ പണിയാതെ വായുവിൽ കോട്ടകെട്ടിയാൽ അതിനു എത്രത്തോളം ഉറപ്പുണ്ടായിരിക്കുമൊ അത്രത്തോളമെ താരകയുടെ ചെറുപുസ്തകത്തിനു ഉറപ്പുള്ളു എന്നു വിവേകമുള്ള ആരാലും സമ്മതിക്കാതിരിപ്പാൻ പാടില്ല. നാല്പത്താറു പെയിജുള്ള ആ ചെറുപുസ്തകത്തിനുവേണ്ടി പണം ചിലവു ചെയ്തതു നിഷ്ഫലമല്ലാതെ വരാനും പാടില്ല. അനേകം വെടിതീരുന്ന ഒരു റിവൊൽവർ ഞാൻ നിറച്ചുവെച്ചിരിക്കുന്നു എന്നു ഒരിക്കൽ പറഞ്ഞതിനെ താരകാധിപർ ആക്ഷേപിക്കുന്നു. എന്റെ ചോദ്യങ്ങൾക്കു ഉത്തരം പറയാൻ താരക ധൈര്യപ്പെട്ടിരുന്നെങ്കിൽ റിവൊൽവറിൽനിന്നു പുറപ്പെടുന്ന ഉണ്ടകൾ കാണാമായിരുന്നു. അതു വരുമെന്നു താരകയ്ക്കറിയാവുന്നതുകൊണ്ടു കുരുതിക്കൂട്ടി കൊണ്ടു ഒഴിഞ്ഞുമാറുകയും കഥയില്ലാത്ത വാക്കുകളും വാചകങ്ങളും കൊണ്ടു താരകയുടെയും പുസ്തകത്തിന്റെയും പുറങ്ങൾ മിനക്കെടുത്തുകയും ചെയ്തിരിക്കയാണ. എന്റെ ഈ ചോദ്യങ്ങളും അതിനു സമാധാനങ്ങളും താരകയുടെ ചെറിയ പുസ്തകത്തിലെങ്ങും എടുത്തു ചേത്തുകാണുന്നില്ല. താരകാധിപർ തെററും വാലും മുറിച്ചുകളഞ്ഞെച്ചത്രെ ഇടവകപ്പത്രികയിലെ ഉപന്യാസങ്ങൾ പകത്തിയിരിക്കുന്നതെന്നു ഇതുകൊണ്ടു വിശദമാകുന്നു.

സുൽത്താൻ മാററി സുൽത്താൻ ആക്കി എന്നിങ്ങനെ താരകയുടെയും ചെറുപുസ്തകത്തിന്റെയും ഒരററം മുതൽ മറെറ അററംവരെ ഘോഷിക്കുന്ന സംഗതികളെല്ലാം ശരിയാണെന്നു വിചാരിച്ചാലും താരകയുടെ അനുമാനം എങ്ങനെ സ്ഥാപിക്കാം. സുൽത്താന്റെയൊ സുൽത്താനെപ്പോലെയുള്ള ഒരു രാജാവിന്റെയൊ പ്രവേശം സ്ഥാനത്തെ അസാധുവാക്കുമെന്നുള്ള പ്രമാണം എവിടെ? വേദപുസ്തകത്തിൽ ഏതദ്ധ്യായത്തിൽ, അല്ലെങ്കിൽ അപ്പൊസ്തൊല കാനോനിൽ ഏതു ഭാഗത്താണ ഇതിനു ആധാരം. സുൽത്താനെ സംബന്ധിച്ചു താരക പറയുന്നതെല്ലാം ശരിയായിരുന്നാലും അതുകൊണ്ടു സ്ഥാനത്തിനു ന്യൂനതയില്ലന്നാണ എന്റെ വാദം. ദൃഷ്ടാന്തമായിട്ടു-

൧. ഏലിയുടെ കുടുംബത്തിലെ പ്രധാനാചാര്യനെ നീക്കിയേച്ചു ആ സ്ഥാനത്തു അബിയാതാറിനെ നിയമിച്ചതു ദാവീദുരാജാവല്ലായിരുന്നൊ.

൨. അബിയാതാറിനെ ആചാൎയ്യസ്ഥാനത്തുനിന്ന നീക്കിയേച്ച സാദോക്കിനെ നിയമിച്ചതു ഒരു രാജാവല്ലായിരുന്നൊ.

൩. മേൽപ്പറഞ്ഞ രാജാക്കൾ വിശ്വാസികൾ ആണെന്ന പറയുമായിരിക്കാം. അന്നാസിനെ പ്രധാനാചാൎയ്യനാക്കിയതും അവനെ നീക്കിയേച്ച കയ്യാപ്പായെ നിയമിച്ചതും ഇങ്ങനെ കൎത്താവിന്റെ കാലത്തു ആണ്ടുതോറും പ്രധാനാചാൎയ്യന്മാരെ ആക്കുകയും നീക്കുകയും ചെയ്തുകൊണ്ടിരുന്നതു റോമ്മാചക്രവൎത്തിയുടെ സ്ഥാനാപതികളായിരുന്ന നാടുവാഴികൾ അല്ലായിരുന്നൊ.

൪. റോമ്മാനാടുവാഴിയുടെ നിയമനങ്ങളായിരുന്ന ആചാൎയ്യന്മാർ സ്ഥാനപൂൎത്തിയുള്ളവരല്ലന്ന തൎക്കമുണ്ടൊ.

൫. പുറജാതിക്കാരനായ നാടുവാഴിയാൽ നിയമിക്കപ്പെട്ട കയ്യാപ്പായ്ക്കു പ്രധാനാചാൎയ്യസ്ഥാനം മൂലം ദീൎഘദൎശന നൽവരം ഉണ്ടായില്ലയൊ. (യോഹ. ൧൧. ൫൧)

൬. നാടുവാഴികളിൽ നിന്നുണ്ടായ നിയമനത്തിൽ ഉൾപ്പെട്ട ഒരു പ്രധാനാചാൎയ്യന്റെ സ്ഥാനത്തെ വിശുദ്ധ പൌലൂസ ആദരിക്കുന്നതു വായിച്ചിട്ടില്ലയൊ (നടപ്പ്. ൨൩. ൫)

സ്വജാതി രാജാക്കന്മാരാലും പുറജാതി രാജാക്കന്മാരാലും ചെയ്യപ്പെട്ട നിയമനവും മാററവും ആചാൎയ്യസ്ഥാനത്തിന്റെ സാധുത്വത്തെ ന്യൂനതപ്പെടുത്തുകയില്ലന്ന വേദപുസ്തകം സ്പഷ്ടമായി പഠിപ്പിച്ചിരിക്കുന്നതായി ഈ ദൃഷ്ടാന്തങ്ങളാൽ കാണാം. ഇതിലേക്കു അപ്പൊസ്തൊല നടപടികളായ കാനോനാകളും സഭാചരിത്രങ്ങളും മഹാന്മാരായ ഐറൊപ്യ വേദശാസ്ത്രികളുടെ അഭിപ്രായങ്ങളും കൂടെ തെളിവായി കാണണമെന്നാഗ്രഹമുണ്ടെങ്കിൽ അതും ഒട്ടും ദുൎല്ലഭമല്ല. സ്ഥലച്ചുരുക്കം കൊണ്ടു ഇപ്പൊൾ പറയുന്നില്ലന്നെ ഉള്ളു. പാത്രിയക്കീസിനെ സുൽത്താൻ നീക്കിയെന്നൊ നിയമിച്ചെന്നൊ തെളിയിപ്പാൻ പതിനായിരം സാക്ഷി കൊണ്ടുവന്നാലും അതിലേക്കു പതിനായിരം പുറമുള്ള ഒരു പുസ്തകമെഴുതിയാലും ആ നിയമനവും മാററവും സ്ഥാനത്തെ അസാധുവാക്കുന്നവയാണന്നുള്ള പ്രമാണവും രേഖയും കാണിക്കാത്ത കാലത്തോളം ഈ തെളിവുകളും പുസ്തകങ്ങളും ചവററുകൊട്ടയിൽ ഇടാൻ അല്ലാതെ പ്രയോജനമില്ല. അതിനാൽ ഈ ചെറുപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന ഓരോ അസംബന്ധങ്ങളെ പ്രത്യേകം എടുത്തു ഖണ്ഡിക്കേണ്ട ആവശ്യമില്ല.

അതിനാൽ പല പ്രാവശ്യം താരകയോടു ഞാൻ ആവശ്യപ്പെട്ടിട്ടും ഉത്തരം പറയാതെയിരിക്കുന്നതും കഴിഞ്ഞ ഒരു പത്രികയിൽനിന്ന മേൽ പകൎത്തിയിരിക്കുന്നതുമായ എന്റെ ചോദ്യങ്ങൾക്കു താരകയൊ എം. എൻ. ഓയൊ നേരെ നിന്ന മറുപടി പറയാൻ ഞാൻ അവരെ വീണ്ടും വീണ്ടും പോരുവിളിക്കുന്നു.

ഇനി ഞാൻ കളവു പറഞ്ഞു എന്ന താരകാധിപർ ഘോഷിക്കുന്ന സംഗതിയ്ക്കു കൂടെ അല്പം പറയട്ടെ. കളവു പറച്ചിലും മനസ്സാക്ഷിയില്ലായ്മയും താരകാധിപൎക്കാണെന്ന ഞാൻ മുൻ ലേഖനങ്ങളിൽ കാണിക്കയും അതിനു ഒന്നിലേക്കു സാക്ഷിയായി ഒരു എം. എ. ബി. എൽകാരനെ ചൂണ്ടികാണിക്കയും ചെയ്തിട്ടുണ്ടായിരുന്നു. മെയിൽപത്രാധിപരുടെയും മററും എഴുത്തു വരുത്തിയ താരകാധിപർ ഈ എം. എ. ബി. എൽ കാരന്റെ എഴുത്തു വരുത്താഞ്ഞതുകൊണ്ടു അതുസമ്മതിക്കുന്നതായി തീരുമാനിക്കാം. എന്റെമേൽ ആരോപിച്ചിരിക്കുന്ന ഒരു പ്രധാന വ്യാജരേഖ പാൽമർസായ്പു പറയാത്ത കാൎയ്യം പറഞ്ഞതായി ഞാൻ എഴുതിയെന്നാണ. സായ്പു എന്നൊടല്ല ഒരു സ്നേഹിതനോടു പറഞ്ഞു എന്നാണ ഞാൻ എഴുതിയിരുന്നതു. എനിക്കറിവുതന്നതു സി. എം. എസ. കോളെജിലെ ഒരദ്ധ്യാപകനായ മിസ്റ്റർ എം. ജെ. യൊസെപ്പാണ. താരകയ്ക്കു സംശയമുണ്ടെങ്കിൽ അയാളോടു ചോദിച്ചുകൊള്ളട്ടെ.

സായ്പു "ഓൎക്കുന്നില്ല" എന്നു മാത്രമാണ താരകയോടു പറഞ്ഞതെന്ന താരക സമ്മതിക്കുന്നു. സായ്പിന്റെ മറുപടി കേട്ടയാൾ ഉത്തരവാദിയാകണംപോലും. താരകയിലെ ഉപന്യാസം വായിച്ചു കേൾപ്പിച്ചേച്ചു സായ്പിനോടു വാങ്ങിച്ച ഒരു

പ്രായം കൂടെ താരക എടുത്തുപറയുന്നു. അതു ശരിതന്നെ. താരകയിലെ വെടികൾ സത്യമാണെന്നു ധരിപ്പിച്ചാൽ ആ അഭിപ്രായം പറവാൻ പലരും ഉണ്ടാകും. പത്രികയിലെ ഉപന്യാസങ്ങളെ കൂടെ വായിച്ചുകേൾപ്പിച്ചേച്ചു അഭിപ്രായം ചോദിക്കാമായിരുന്നല്ലൊ. മദ്രാസ മെയിലിനോടു ചോദിച്ച അഭിപ്രായംപോലെയാണു ഇതും എന്നു പറഞ്ഞാൽ കഴിഞ്ഞു. ഇങ്ങനെ പലതും പറവാനുണ്ടെങ്കിലും പത്രസ്ഥലം അതിക്രമിച്ചുപോകുന്നതുകൊണ്ടു പ്രധാന വാദവിഷയത്തെപ്പറ്റി മേൽപ്പറഞ്ഞിട്ടുള്ള ചോദ്യങ്ങൾ വീണ്ടും ചോദിച്ചുകൊണ്ടു ഞാൻ തല്കാലം വിരമിക്കുന്നു.

കെ. എം. സി.

---

## കൊച്ചുമത്തായിയുടെ എഴുത്തു.

സുറിയാനിസമുദായത്തിൽ രാജി ഉണ്ടാകാൻ വേണ്ടി ഇടവകപത്രിക ഒന്നു രണ്ടു ഉപന്യാസങ്ങൾ മുമ്പൊരിക്കൽ പ്രസിദ്ധപ്പെടുത്തിയതു നവീകരണക്കാരിൽ പലരുടേയും പശ്ചാത്താലോചനയ്ക്കു പാത്രീഭവിച്ചിട്ടുണ്ടെന്നു ആ സമുദായത്തിൽ ഉൾപ്പെട്ട ഞാൻ എഴുതിയപ്പോൾ സഭാതാരക വളരെ ശങ്കിക്കയും എന്നെ കള്ളനാക്കാൻ ശ്രമിക്കയും ഈ വിഷയത്തിൽ നവീകരണസംഘത്തിൽ ആരുടെയും ദൃഷ്ടി പതിഞ്ഞിരുന്നില്ലെന്നു കാണിപ്പാൻ വികാരി ജനറാൾ, മുൻസിപ്പു മിസ്റ്റർ വറുഗീസു, മജിസ്ട്രേട്ടു മിസ്റ്റർ അയിപ്പുമുതൽപേരുടെ എഴുത്തുകൾ വരുത്തി താരക പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരുന്നല്ലോ. നവീകരണത്തിൽ ചിലരുടെയെല്ലാം ആലോചനയ്ക്കു ഇടവകപ്പത്രികാപ്രസംഗങ്ങൾ വിഷയമായിരുന്നിട്ടുണ്ടെന്നുള്ളതിലേക്കു ദൃഷ്ടാന്തമായി ഇതു സംബന്ധിച്ചു മുൻസിപ്പു മിസ്റ്റർ വറുഗീസു കോട്ടയത്തു ഒരാളിനോടു സംസാരിച്ചിട്ടുണ്ടെന്നു ഞാൻ കടശ്ശിയിൽ എഴുതിയിരുന്നതു വായനക്കാർ ഓർത്തിരിക്കുമല്ലോ. ഇതിന്റെ വാസ്തവം അറിയാൻ എന്റെ ഒരു സ്നേഹിതൻ മുൻസിപ്പു മിസ്റ്റർ വറുഗീസു അവർകൾക്കു എഴുതിഅയക്കയുണ്ടായി. ആദ്യത്തെ എഴുത്തിനു മറുപടി കിട്ടിയില്ലെങ്കിലും തുടർന്നു ചോദിച്ചപ്പോൾ കുറച്ചു താമസിച്ചിട്ടെങ്കിലും ഒരു മറുപടി കിട്ടിയിട്ടുണ്ടു. അതിൽ ഇടവകപ്പത്രികയിലെ രാജിപ്രസംഗങ്ങൾ തനിക്കു ഒരിക്കൽ ആലോചനാവിഷയമായിരുന്നു എന്നു സമ്മതിച്ചിരിക്കുന്നു. ഈ എഴുത്തു എന്റെ കൈവശം വന്നിട്ടുണ്ടു. മിസ്റ്റർ വറുഗീസ ഒരു സ്നേഹിതനു അയച്ച പ്രൈവറ്റു ലട്ടർ ആകകൊണ്ടു തല്ക്കാലം ഞാൻ പ്രസിദ്ധപ്പെടുത്തുന്നില്ല. താരകയ്ക്കു സംശയമുണ്ടെങ്കിൽ എഴുതിച്ചോദിച്ചു വാസ്തവം തിരക്കട്ടെ. ഞാൻ പറഞ്ഞതു കളവാണെന്നു മിസ്റ്റർ വറുഗീസ പറയുന്നപക്ഷം അതിനെ പ്രസിദ്ധപ്പെടുത്താൻ ഞാൻ സന്നദ്ധനാണു. എന്നെക്കുറിച്ചു താരക പറഞ്ഞതെല്ലാം അസംബന്ധങ്ങളാണെന്നു വായനക്കാർ ഇതിനാൽ എങ്കിലും മനസ്സിലാക്കട്ടെ.

കൊച്ചുമത്തായി.

---

## ഒരു നോട്ടീസ്.

നവീകരണസഭയുടെ നാവായ സഭാതാരക എന്ന പത്രത്തിന്റെ പത്രാധിപർ മിസ്റ്റർ കെ. എൻ. ദാനിയേൽ അവർകൾക്കു.

ഹേ സ്നേഹിതാ! എത്രനാം ആഴ്ചവട്ടങ്ങൾക്കു മുമ്പായി നിങ്ങൾ പുതിയകാവു കമ്പോളത്തിൽ വന്നിരുന്ന സമയം നാം തമ്മിൽ മതസംബന്ധമായ ഒരു തൎക്കം പബ്ലിക്കായി നടത്തേണമെന്നു, അപ്പോൾ അവിടെ കൂടിയിരുന്ന ആളുകൾക്കു ഉണ്ടായ അഗ്രഹത്തെ അസ്ഥിരമാക്കികൊണ്ടു നിങ്ങൾ ചങ്ങാടു കെട്ടി ചാടിപ്പോയല്ലൊ. ആ സമയം ഞാൻ നിങ്ങളോടു ചോദിച്ചതായ ഒരു ചോദ്യത്തിനു ന്യായമായ മറുപടി യാതൊന്നും തന്നെ പറയാതെ

പിൻമാറികളുകയും ചെയ്യുതിനു പ്രതിവിധി എന്നു തോന്നിപ്പോകുവാൻ തക്കവണ്ണം യാക്കോബായസഭയിലെ ചിലരെതക്കവിഷയത്തിലേക്കു ക്ഷണിച്ചിരിക്കുന്നതായി കാണുന്നു. ഹേ! സ്നേഹിതാ! നിങ്ങൾക്കു തക്കം നടത്തേണമെന്നാഗ്രഹം ഉള്ളതായി കാണുന്നതിനാൽ നിങ്ങളോടു ചോദ്യങ്ങൾ ചെയ്യുന്നതിലേക്കു ഞാൻ തയാറുള്ളതുകൊണ്ടും എന്റെ മുൻ ചോദ്യത്തിനു മറുപടി തരാതെ മാറികളഞ്ഞതിനാലും പ്രിയസഖേ! നാം രണ്ടുപേരും ഒന്നിച്ചു കൂടിയതായ പുതിയകാവു കമ്പോളത്തിൽവച്ചുതന്നെ തക്കം നടത്തുന്നതിലേക്കു വരിക, യോഗ്യന്മാരെന്നു നിങ്ങൾ വിധിക്കുന്നവരെതന്നെ മദ്ധ്യസ്ഥന്മാരായി വിളിക്ക. എന്റെ ചോദ്യങ്ങൾക്കു ന്യായമായ മറുപടി തരിക. അല്ലാത്തപക്ഷം മൌനമായിരിക്ക.

മാവേലിക്കര } എന്നു യാക്കോബായ സഭാംഗമായ
൧൦൧. ൫. ൮൩ } ഉമ്മൻ ഐസക്ക്.

---

## കോഴഞ്ചേരിയിലെ പ്രസംഗയോഗം.

"മാർത്തോമ്മാക്കാരായ പത്രികാലേഖകന്മാർ" എന്ന തലവാചകത്തിൽ താരകയിൽ ഉള്ള ഈ പ്രാവശ്യത്തെ പത്രാധിപനോടു വായിച്ചതിൽ ഞാൻ ആശ്ചര്യപ്പെടുന്നു. കാരണം ഞാനും ഒരു മാർത്തോമ്മാക്കാരൻ ആകയാലും പത്രികയിൽ ചില സമയം എഴുതുന്നവനാകയാലും അത്രെ. എന്റെ പേരു നിങ്ങൾ പ്രസ്താവിക്കാതിരുന്നതു നിങ്ങളുടെ ഇഷ്ടം എന്നല്ലാതെ എനിക്കു യാതൊരു മനസ്സുകേടും ഉണ്ടായിരുന്നതുകൊണ്ടല്ല. അതുകൊണ്ടു എന്റെ പേരു പ്രസ്താവിക്കതന്നെ വേണം. പേരു പ്രസ്താവിക്കുന്നതിനു മുമ്പു താരകാധിപർ ഒരു കാൎയ്യം ചെയ്യണം. അതായതു കോഴഞ്ചേരിയിലുള്ള മാർത്തോമ്മാക്കാരുടെ ഒരു ലിസ്റ്റ് മുമ്പുകൂട്ടി പരസ്യപ്പെടുത്തണം. അല്ലാത്തപക്ഷം എഴുതിയതു ആരായിരുന്നാലും പത്രികയിൽ എഴുതിയതിന്റെ തലെ വിനായ്പീകമുതല്ലെങ്കിലും മാർത്തോമ്മാക്കാരൻ അല്ലെന്നു സ്ഥലത്തെ വല്ല പാട്ടുക്കാരനെകൊണ്ടും ഒന്നുപറയിപ്പിക്കുന്നതിനു താരകയ്ക്കു പ്രയാസമില്ല. ആരും എങ്ങിനെ പറഞ്ഞാലും ഞാൻ ഉള്ളതു പറയും. കോഴഞ്ചേരിൽ നടന്ന യാക്കോബായ സുവിശേഷപ്രസംഗയോഗത്തെ സംബന്ധിച്ചു താരകയിൽ പറയുന്ന സത്യാസത്യങ്ങളെക്കുറിച്ചു ഏറെക്കുറെ എനിക്കും അറിയാം. അവിടെ നടന്നതു താരകയിൽ ൧൦൨-ാം പുറത്തു പറയുന്നതുപോലെ അല്ല. കുറുന്തോട്ടിക്കൽ അച്ചൻ അവർകൾ ഈ മാസം ൧൨-ാംതിയതി തിങ്കളാഴ്ച ഒരു മാർത്തോമ്മാക്കാരന്റെ വീട്ടിൽ ഇരിക്കുമ്പോൾ തേവർവേലിൽ അച്ചൻ അവർകൾ വരി-

യായിരുന്നു. അച്ചനുമായി സംഭാഷിച്ചപ്പോൾ യാക്കോബായ പ്രാസംഗികന്മാർ എല്ലാം അവിടെ ഉണ്ടായിരുന്നതുമില്ല. തേവർവേലിൽ അച്ചൻ സമയം നിശ്ചയിക്കാതിരിക്കയല്ല ചെയ്തതു. (സമയവും സ്ഥലവും ദിവസവും) ഇതുതന്നെ എന്നു നിശ്ചയിച്ച മറുപടി കൊടുക്കുകയായിരുന്നു. (ഈ അവസരത്തിൽ രണ്ടു കൂട്ടരിൽനിന്നും ആളുകളും കൂടിയിട്ടുണ്ടായിരുന്നു). ആയ്യിന്ന കുറുന്തോട്ടിക്കൽ അച്ചൻ അവർകൾ പറഞ്ഞതു ആളുകൾ പിരിഞ്ഞുകൊള്ളട്ടെ എനിക്കു തേവർവേലിൽ അച്ചനോടു ഒരു രഹസ്യംമാത്രം പറവാനുണ്ടെന്നായിരുന്നു. ആ രഹസ്യം ആയിരിക്കുമൊ കടലാസിൽ കണ്ട പരസ്യം ആർക്കറിയാം. സി. എന്ന താരകാലേഖകന്റെ വേറൊരു വ്യാജം കോഴഞ്ചേരിൽ നടത്തിയ യാക്കോബായ സുവിശേഷപ്രസംഗയോഗത്തിൽ ആദ്യദിവസം മൂന്നോ നാലൊ ചക്രമേ സുവിശേഷസംഘംവകയ്ക്കു പിരിഞ്ഞൊള്ളു എന്നാണു. ആ മേശയിൽ വച്ചിരിക്കുന്ന പാത്രത്തിൽ ചക്രം ഇടുന്ന അവസരത്തിൽ ഞാൻ നോക്കിയപ്പോൾ രൂപായായിട്ടു രണ്ടു കിടക്കുന്നതും പണമായിട്ടും മറ്റും കിടക്കുന്നതും കണ്ടു. പക്ഷേങ്കിൽ ഒരു കാര്യം അവിടെ നടന്നില്ല. ആരും അവിടെ രാശി കൊണ്ടുവന്നു ഇട്ടില്ല, ഇടുന്നതു മോഷ്ടിപ്പാൻ മാരാമണ്ണു മണപ്പുറത്തു കൂടിയ പട്ടക്കാരാരും അവിടെ ഒട്ടുവന്നുമില്ല. താരക ൧൦൭-ാം പുറത്തു പറയുന്നതുപോലെ പി. റി ഗീവറുഗീസുശെമ്മാശ്ശൻ എം. ഏ. മുതലായവരുടെ മുമ്പിൽവച്ചു ഒരു ബ്രദർകാരനെ ഒരു യാക്കോബ്യൻ തൊണ്ണയ്ക്കു പിടിച്ചു തള്ളി എന്നു പറയുന്നതു ഇവിടെ ഒരു കേട്ടുകേൾവിപോലും ഇല്ലാത്ത കാര്യമാണു. വ്യാജം പറയുന്ന സി. എന്ന ലേഖകന്റെ പത്രാധിപരു ഇങ്ങിനെ ഒന്നറിയുന്നു എന്നുപറയുന്നതിൽ ഒട്ടും അതിശയിപ്പാനുമില്ല. അനീതിയും അക്രമവും കാണിച്ച തങ്ങളുടെ കൊച്ചുപത്രാധിപരേയും കൊച്ചച്ചന്മാരേയും ഒന്നുസന്തോഷിപ്പിക്കാമെന്നു കരുതി ആയിരിക്കും ഏതാനും ആളുകൾ ഇവിടെ നടന്ന യാക്കോബായ സുവിശേഷപ്രസംഗയോഗത്തിന്റെ അവസാന ദിവസമായ ഞായറാഴ്ച വൈകിട്ടു പ്രസംഗസ്ഥലത്തു കല്ലും മണലും ശക്തിയോടെ അയച്ചതും, ദൈവദൂതന്മാർ പാടിയ 'ഹല്ലേലൊയ്യാ' എന്ന പാട്ടു കുറുകിയ താളത്തിൽ ഉച്ചത്തിൽ പാടി പ്രസംഗ കേൾവിക്കാർക്കു അസഹ്യം വരത്തക്ക വിധത്തിൽ അസൂയാഫലമായി ആരവിച്ചുംകൊണ്ടു ഓരോരുത്തർ അങ്ങോട്ടും ഇങ്ങോട്ടും ഓടിയതും എന്നു വിചാരിക്കുന്നതിനല്ലെ എളുപ്പം. ഈ കാര്യങ്ങൾ ഒന്നും താരകാധിപരറിഞ്ഞില്ല. ബ്രദർകാരനെ തള്ളിയെന്നോമറ്റൊ ആണറിഞ്ഞതു. ഈ അറിവു ബ്രദർകാരനോടുള്ള ദയകൊണ്ടോ മാന്യന്മാരെ നിന്ദിക്കണമെന്നുള്ള വാഞ്ഛകൊണ്ടോ.

ശേഷം പിന്നാലെ എന്നു ഒരു മാർത്തോമ്മാക്കാരൻ, ഒ.

---

# ആത്മവൈരകല്ല.

ഇടവകപ്പത്രിക് പത്രാധിപർ അവൎകൾക്കു.

സാർ, ഈ കഴിഞ്ഞ സഭാതാരകയിൽ "യാക്കോബ്യരുടെ മതഹിംസ അഥവാ ആത്മവൈരകല്ല" എന്ന തലവാചകത്തിൽ ഒരു ലേഖനവും അതോടു തുടൎന്ന ചില പത്രാധിപാഭിപ്രായങ്ങളും വായിപ്പാനിടയായ ക്ഷണത്തിൽ എന്റെ മനസ്സിൽ ഉളവായ ചില സംശയങ്ങൾ താരകാധിപരുടെ അഭിപ്രായം അറിവാനായി അടുത്ത പത്രികയിൽ പ്രസിദ്ധീകരിക്കേണമെന്നപേക്ഷ.

൧. കമ്പനാട്ടു ഒരു നവീകരണക്കത്തനാർ ബ്രദർമിഷ്യനിൽ ചേൎന്ന യോഹന്നാൻ എന്ന ഒരുവനെ മതസംബന്ധമായ ചില കാരണങ്ങൾ പ്രമാണിച്ചു പ്രഹാരാദികഷായം ധാരാളം സേവിപ്പിച്ചതു ഒരു രഹസ്യമായ പരസ്യമാണു.

൨. ടി. മിഷ്യനിൽചേൎന്ന ഒരു ഉപദേശിയെ മാലക്കര എന്ന സ്ഥലത്തുവച്ചു പുത്തൻകാവിലെ ഒരു നവീകരണക്കത്തനാർ മതത്തെപ്രതി അടിച്ചതും പരസ്യമായ ഒരു യഥാൎത്ഥമാണു.

൩. ബ്രദർമിഷ്യൻ ഉപദേഷ്ടാവായ നമ്പി എന്ന ആൾ അയിരൂർ മണപ്പുറത്തു പ്രസംഗിച്ചു നില്ക്കുമ്പോൾ നവീകരണത്തിലെ പ്രസിദ്ധ മല്ലാൻ കശീശാ ആ പീഠത്തിൽ കയറി ആരും ആ പ്രസംഗത്തിൽ സംബന്ധിക്കയൊ കേൾക്കയൊ ചെയ്യരുതെന്നു നിർലജ്ജം വിളിച്ചുപറകയും ടി.യാൻ വിശന്നു ബുദ്ധിമുട്ടിചെന്നപ്പോൾ ആഹാരം കൊടുപ്പാൻ ഒരുങ്ങിയ ഒരു സുറിയാനിക്കാരനെ വിരോധിക്കയും ചെയ്തതു സുവിശേഷപ്രചാരത്തിനു ഒഴിച്ചുകൂടാത്ത ഒന്നായിരിക്കാം.

൪. പാണ്ടനാട്ടിനു സമീപം പ്രയാററിൽവച്ചു വേറൊരു നവീകരണക്കത്തനാർ ഒരു ബ്രദർ ഉപദേശിയെ അടിച്ച കഥ താരകാധിപൎക്കു അറിഞ്ഞില്ലായിരിക്കാം.

൫. തുമ്പമൺ വടക്കേക്കര വച്ചു സുവിശേഷം പ്രസംഗിച്ചുകൊണ്ടുനിന്ന യാക്കോബായ ഉപദേശിയായ മിസ്റ്റർ ചാണ്ടിയെ, പോടാ, പൊ. ഇവിടെവച്ചു പ്രസംഗിപ്പാൻ പാടില്ലാ എന്നു പറഞ്ഞു ഒരു നവീകരണപ്രധാനി തൊണ്ണയ്ക്കുപിടിച്ചു തള്ളിയതു ഇദ്ദേശവാസികൾ മറന്നിട്ടില്ലാ.

൬. ഇലന്തൂക്കു സമീപം ഒരു സാധു യാക്കോബ്യനെ ഒരു നവീകരണ ശക്തൻ മതം പ്രമാണിച്ചു പ്രഹരിച്ചതും ഈയിടെ മാത്രം നടന്ന സംഗതിയാണല്ലൊ.

൭. തുമ്പമൺ വടക്കേക്കരെ ഒരു യാക്കോബ്യയോഗമദ്ധ്യ നവീകരണത്തിലെ ഒരു വാദ്ധ്യാരുപദേശിക്കു മതഭ്രാന്തു കയറി ഗുണദോഷം പറഞ്ഞുകൊണ്ടിരുന്ന സാധുവും സത്യവിശ്വാസിയും ആയ മാത്തൻ എന്ന ആളിനെ നെഞ്ചത്തു തൊഴിച്ചതും ആ സാധു ബോധരഹിതനായി നിലത്തു പതിച്ചതും കോഴഞ്ചേരി ആസ്പത്രിയിൽ ചിലദിവസങ്ങൾ ചികിത്സയിൽ കിടന്നതും നവീകരണ പ്രധാനികളായി സ്ഥലത്തും ദൂരെയുമുള്ള പല വമ്പന്മാർ ഒത്തുചേൎന്ന പ്രയോഗിച്ച കസ്രത്തിത്തരങ്ങളും ആൎക്കും മറക്കാൻ കാലമായിട്ടില്ലാത്തവണ്ണം രണ്ടാഴ്ച മാത്രമെ കഴിഞ്ഞിട്ടുള്ളല്ലൊ. (ഒടുവിൽപറഞ്ഞ രണ്ടും പത്തനംതിട്ട മജിസ്ട്രേട്ടു കോടതിയിലെ ഈയാണ്ടുവക ക്രിമിനാൽ ഫയൽ പരിശോധിക്കട്ടെ)

ഇവയിൽ സൂചിപ്പിച്ചിട്ടുള്ള ചില നവീകരണ പുണ്യവാന്മാരുടെ പേരുവിവരവും വേറെ പല ദൃഷ്ടാന്തങ്ങളും ഞാൻ വിട്ടിട്ടുണ്ടു. ആവശ്യപ്പെട്ടാൽ പിന്നീടു അറിയിക്കാം.

ഇവ നവീകരണ പരിശുദ്ധന്മാരുടെ മതപീഡനങ്ങൾ അഥവാ ആത്മവൈരകല്ലുകൾ അല്ലെങ്കിൽ പിന്നെയെന്തുതരം രത്നങ്ങളാണെന്നുള്ള വിവരം രത്നലക്ഷണവൃത്തിയിൽ പ്രത്യേകപാടവം സിദ്ധിച്ചിട്ടുള്ള താരകാധിപർ അവൎകൾ ദയവുചെയ്തു അറിയിച്ചുതന്നാൽ വളരെ ഉപകാരം.

ഭൂദ.

തുമ്പമൺ

---

# രക്ഷയ്ക്കുള്ള സാക്ഷാൽ മാൎഗ്ഗം.

മിശിഹായുടെ മാനുഷീകത്വം എന്ന മദ്ധ്യസ്ഥം വഴിയായി നാം ദൈവത്തോടു യോജിക്ക അതായതു നാം മോക്ഷപ്രാപ്തരാകുക എന്ന സൎവ്വപ്രധാനമായ വിഷയത്തെ സംബന്ധിച്ചു അല്പം എഴുന്നതിനെ മാന്യവായനക്കാർ ധ്യാനമായി വായിച്ചു മനസ്സിലാക്കണമെന്നു അപേക്ഷിക്കുന്നു.

രക്ഷിക്കപ്പെടുവാൻ ഞാൻ എന്തു ചെയ്യണം? നമ്മുടെ കൎത്താവായ മിശിഹാ തന്നെ ഈ ചോദ്യത്തിനു ഇപ്രകാരം ഉത്തരം പറയുന്നു; 'വിശ്വസിച്ചു സ്നാനപ്പെടുന്നവൻ രക്ഷിക്കപ്പെടും' (മൎക്കോ: ൧൬, ൧൬) ജ്ഞാനസ്നാനം രക്ഷയ്ക്കു ഏററവും അത്യാവശ്യമാകയാൽ താൻ മറെറാരവസരത്തിൽ ഇപ്രകാരം പറയുന്നു. 'വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും വീണ്ടും ജനിക്കുന്നില്ല എങ്കിൽ ഒരു മനുഷ്യനു ദൈവരാജ്യത്തിൽ പ്രവേശിപ്പാൻ കഴികയില്ല' (യോഹ: ൩, ൫) യഹൂദന്മാർ ഒരു ചോദ്യം പത്രോസിനോടു ചോദിച്ചപ്പോൾ അവൻ ഉത്തരം പറഞ്ഞതു 'നിങ്ങളുടെ പാപമോചനത്തിനായിട്ടു അനുതപിച്ചു കൎത്താവായ യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനപ്പെടുക എന്നാൽ നിങ്ങൾക്കു പരിശുദ്ധാത്മാവാകുന്ന ദാനം ലഭിക്കും. (നട: ൨, ൩൮)

എന്നാൽ (വിശ്വാസത്തെമാത്രം അടിസ്ഥാനമാക്കി) "പുത്രനിൽ വിശ്വസിക്കുന്നവനു നിത്യജീവൻ ഉണ്ടു എന്നു വിശുദ്ധ വേദം പഠിപ്പിക്കുന്നില്ലയോ? (യോഹ: ൩, ൩൬) ഉവ്വ. എന്നാൽ 'പുത്രനിൽ വിശ്വസിക്ക' എന്നു ഇവിടെ പറഞ്ഞിരിക്കുന്നതിനാൽ വിശ്വാസം എന്ന ഏക സംഗതിയാൽ മാത്രം രക്ഷ എന്നൎത്ഥമാകുന്നില്ല. എന്തുകൊണ്ടെന്നാൽ 'വിശ്വാസത്താൽ മാത്രം മനുഷ്യൻ നീതികരിക്കപ്പെടുന്നില്ല' എന്നു വിശുദ്ധ വേദം വ്യക്തമായി പഠിപ്പിക്കുന്നു. (യാക്കോ: ൨, ൨൪). 'വിശ്വാസം'മാത്രം എന്നതു അനുതാപംമുതലായി വിശ്വാസം അല്ലാത്ത സകലത്തേയും നിഷേധിക്കുന്നു. എന്നാൽ ഇവയിൽ ഏററവും വലിയതു സ്നേഹമാകുന്നു. (൧ കോറ: ൧൩).

പുത്രനിൽ വിശ്വസിക്ക എന്നുള്ളതിനു പൂൎവ്വകാലംമുതലെ ധരിച്ചുവരുന്നതായ അൎത്ഥം "മിശിഹായുടെ ഉപദേശങ്ങളെ വിശ്വാസത്തിലും പ്രവൃത്തിയിലും കൈക്കൊള്ളുക" എന്നാകുന്നു. ഇതു തന്റെ സ്വന്ത വാക്കുകളോടും യോജിക്കുന്നു. എന്തെന്നാൽ "ഞാൻ നിങ്ങൾക്കു ഉപദേശിച്ചതായ എല്ലാ കാൎയ്യങ്ങളേയും കാത്തുകൊൾവാൻ അവരെ പഠിപ്പിക്ക" എന്നു താൻ പറയുന്നു. (മത്താ: ൨൮, ൨൦)

അപ്പോസ്തോലന്മാരുടെ പഠിപ്പിക്കലിൽ വളൎന്നവരായ ആദ്യക്രിസ്ത്യാനികൾ ഈ വാക്യത്തിന്റെ അൎത്ഥത്തെ മനസ്സിലാക്കിയതു മുൻപറഞ്ഞ പ്രകാരമായിരുന്നു എന്തുകൊണ്ടെന്നാൽ അവർ വിശ്വാസംകൊണ്ടു മാത്രം അടങ്ങിയിരുന്നില്ല. അവരുടെ പാപങ്ങൾക്കായിട്ടു അനുതപിച്ചു ജ്ഞാനസ്നാനപ്പെട്ടും തങ്ങളുടെ എപ്പിസ്കോപ്പായുടെ വിശ്വാസത്തെ പിന്തുടരുവാൻ തങ്ങളെ പഠിപ്പിച്ചവരായ (എബ്രാ: ൧൩: ൭) അപ്പോസ്തോലന്മാരുടെ വിശ്വാസത്തിൽ സ്ഥിരപ്പെട്ടും ഇരുന്നു. (നട: ൨, ൪൨) നിത്യജീവൻ ഉണ്ടു' എന്ന വാക്കുകൾക്കു എന്തു അൎത്ഥമാകുന്നു? ഒരു മനുഷ്യൻ വിശ്വസിക്കയും ജ്ഞാനസ്നാനത്താൽ പാപങ്ങളെ കഴകിക്കളകയും ചെയ്യാൽ (നട: ൨൨; ൧൬) പിന്നെ തന്റെ രക്ഷയെ നഷ്ടമാക്കുവാൻ കഴികയില്ല എന്നു ചിലർ വിചാരിക്കുന്നതുപോലെ ഈ വാക്കുകൾക്കു അൎത്ഥമില്ല. എന്തുകൊണ്ടെന്നാൽ "അവസാനത്തോളം നിലനില്ക്കുന്നവൻ രക്ഷിക്കപ്പെടും" എന്നും മത്താ: ൨൪, ൧൩) "തങ്ങളുടെ ആദ്യവിശ്വാസത്തെ തള്ളുന്നവരും ഉണ്ടു" എന്നും (൧ തിമോ: ൫, ൧൨) "ഒരിക്കൽ പ്രകാശിക്കപ്പെട്ടിട്ടു സ്വൎഗ്ഗീയദാനത്തെ ആസ്വദിക്കയും ..........ചെയ്യുവർ പിന്മാറിപ്പോയാൽ.........അവരെ പിന്നെയും മാനസാന്തരത്തിലേക്കു പുതുക്കുവാൻ കഴിവുള്ളതല്ല" എന്നും നാം വായിക്കുന്നുവല്ലോ. എബ്രാ: ൬, ൪.

എന്നാൽ നിത്യജീവൻ ഉണ്ടു എന്ന വാക്കുകൾക്കു എന്തു അൎത്ഥമാകുന്നു എന്നു ആലോചിക്കാം. മുൻപറഞ്ഞപ്രകാരം ഒരു മനുഷ്യൻ വിശ്വസിച്ചു സ്നാനപ്പെടുമ്പോൾ അവനു പരിശുദ്ധാത്മദാനം ലഭിക്കുന്നു. വേറെ വിധത്തിൽ പറയുന്നതായാൽ

വി: പൌലൂസ പറയുന്നപ്രകാരം അവൻ "പരിശുദ്ധാത്മാവിന്റെ ആലയ"മാക്കപ്പെടുന്നു. (൧കോറ: ൩, ൧൬) പരിശുദ്ധാത്മാവു നിത്യജീവൻ ആകുന്നതുകൊണ്ടു അവൻ ആരിൽ വസിക്കുന്നുവോ അവനും നിത്യജീവൻ ഉണ്ടു.

എന്നാൽ ഒരു മനുഷ്യൻ പാപം ചെയ്യുമ്പോൾ അവൻ പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കുന്നു. അതായ്തു വി: പൌലൂസ പറയുന്നപ്രകാരം ആത്മാവു ഞെരങ്ങി വേദനപ്പെട്ടിരിക്കുന്നു. അവൻ മുമ്പു ആയിരുന്നപ്രകാരം പിന്നെയും നാശത്തിന്റെ പുത്രനായിത്തീരുന്നു. (എഫേ: ൪, ൩) എന്തുകൊണ്ടെന്നാൽ പാപത്തെ ചെയ്യുന്നവൻ തിന്മപെട്ടവനിൽനിന്നാകുന്നുവല്ലൊ (൧യോ: ൩, ൮)

ശുഭവചനത്താലും സുഭാഷണത്താലും സാധുക്കളുടെ ഹൃദയത്തെ വഞ്ചിച്ചുകളയുന്ന (റോമ: ൧൬, ൧൮) ദുരുപദേശത്താൽ വളരെ ആളുകൾ നടത്തപ്പെട്ടുന്നതുകൊണ്ടു അവർ മുൻ പറഞ്ഞതുപോലെയുള്ള അനേകവാക്യങ്ങളുടെ അർത്ഥത്തെ ഗ്രഹിക്കാതെ സംശയസമുദ്രത്തിൽ കിടന്നുവലയുന്നു. അവർ രക്ഷിക്കപ്പെട്ടിരിക്കുന്നു എന്നു വിശ്വസിപ്പാൻ പഠിപ്പിക്കപ്പെടുകയാൽ, തങ്ങളെ ഇത്ര നല്ല സ്ഥിതിയിൽ ആക്കിയതിനു ദൈവാലയത്തിലെ പ്രീശനെപോലെ (ലൂക്കോ: ൧൮; ൧). ദൈവത്തിനു നന്ദി പാകമാത്രമെ തങ്ങൾക്കായിട്ടു ശേഷിച്ചിട്ടുള്ളു എന്നു വിചാരിക്കയും അനുതാപത്തിന്റെ വാതലിനെ അടച്ചുകളകയും ചെയ്യുന്നു. "ഞാൻ പാപികളിൽ പ്രധാനി" എന്നുതന്നത്താൻ പറകയും രക്ഷിക്കപ്പെട്ടു എന്നു അശേഷം ഉറപ്പില്ലാതെ കൊള്ളരുതാത്തവനായി പോകുമൊ എന്നു ഭയപ്പെടുകയും ചെയ്യുവനായ പൌലൂസിന്റെ ആത്മാവിൽനിന്നു അവർ എത്ര ദൂരമായിരിക്കുന്നു, മനുഷ്യൻ രക്ഷയ്ക്കൊ ശിക്ഷയ്ക്കൊ എന്തിനാണു അർഹനാകുന്നതെന്നു അറിയുന്നില്ല എന്നു വിശുദ്ധ വേദം പഠിപ്പിക്കുന്നു.

(തുടരും)

---

## സൂചനകൾ.

കോട്ടയത്തു പഴയസിമ്മനാരി ഈ വൃശ്ചികം ൨൮-ാനു- പൂട്ടി, മകരം ൩-ാനു- വ്യാഴാഴ്ച തുറക്കപ്പെടുന്നതാണു.

❖ ❖ ❖

മാർ ദീവന്നാസ്യോസു സിമ്മനാരി അവധി കഴിഞ്ഞു തുറക്കുന്നതിനോടുകൂടി ദി- ശ്രീ. പി- റ്റി- ഗീവറുഗീസുശെമ്മാശു എം. ഏ. അവർകൾ അവിടെ പ്രൻസിപ്പാലായിരിപ്പാൻ വലിയ തിരുമേനി കല്പന കൊടുത്തിരിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു.

❖ ❖ ❖

ഒരു പുതിയ പുസ്തകം—വ- ദി- ശ്രീ. പുന്നൂസ റമ്പാച്ചൻ അവർകളാൽ സുറിയാനിയിൽനിന്നു തൎജ്ജമ ചെയ്യപ്പെട്ട പർദൈസാ എന്ന പുസ്തകം അച്ചടിച്ചു തീൎന്നിരിക്കുന്നു. വളരെ സാരവത്തായ ഈ പുസ്തകം എല്ലാവരും വാങ്ങി വായിക്കേണ്ടതാകുന്നു.

❖ ❖ ❖

ബിഷോപ്പു ഗിൽ അവർകൾ ഈയിടെ കൊല്ലത്തുവച്ചു ചെയ്തു ഒരു പ്രസംഗത്തിൽ വിശുദ്ധ കുർബ്ബാന വെറും ഓൎമ്മയാണെന്നുള്ള അഭിപ്രായത്തെ ആക്ഷേപിച്ചു ശരീരരക്തങ്ങളാണെന്നുള്ള അഭിപ്രായത്തെ ബലമായി താങ്ങിപറഞ്ഞതായ ഒരു സ്നേഹിതൻ ഞങ്ങളെ അറിയിച്ചിരിക്കുന്നു.

❖ ❖ ❖

"കടുങ്ങമംഗലം സുറിയാനി സുവിശേഷസംഘ"ത്തിന്റെ ൩-ാം വാൎഷിക യോഗവും സൺഡേസ്കൂൾ കുട്ടികളുടെ സമ്മാനദാനവും ഡിസംബർ ൨൧-നു- സ്ഥലത്തെ സുറിയാനിപ്പള്ളിയിൽവച്ചു നടത്തുന്നതാണെന്നും കരിശുങ്കൽ മാണിയച്ചൻ, പി. പി. യൌസേപ്പച്ചൻ മുതൽപേരുടെ പ്രസംഗങ്ങൾ ഉണ്ടാകുമെന്നും ഡിസ്ത്രിക്ട മജിസ്ത്രേട്ടു എം. ഏ. ചാക്കൊ അവർകൾ അഗ്രാസനം വഹിക്കുമെന്നും മററും സിക്രട്ടറി ഞങ്ങളെ അറിയിച്ചിരിക്കുന്നു.